# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨ | ഇടവം ൧൬൦൩. | ലക്കം ൮


മംഗളം

സ്നേഹത്താൽ താണിറങ്ങി ഭുവിയതിൽ മനുജാത്മവേഷവും തങ്കലേറ്റും
ദാഹിച്ചും ക്ഷീണമാർന്നുമ്പലതരകഠിനപ്പാടു പെട്ടുകൊണ്ടും,
മോഹത്താൽ വന്നകൃത്യം സകലവുമകലത്താക്കി നല്ലലെന്ന്യേ
ദേഹത്തെലങ്ങുമിങ്ങും മുറിവുകളുമതേറ്റവൻ കാത്തിടട്ടെ.

പി. ജി. ശമുവേൽ.

---

“സൂർഹായെ”

അവസാനത്തോളം കുർബ്ബാന ചൊല്ലിക്കൊള്ളണമെന്നാഗ്രഹിക്കുന്നവരുടെ പേരെഴുതി വച്ചു അവർ ആഗ്രഹിക്കുന്ന മാസത്തിലും തീയ്യതിയിലും അവക്ക് വേണ്ടി കുർബ്ബാന ചൊല്ലുവാനായി ഉണ്ടാക്കീട്ടുള്ള ഈ പുസ്തകത്തെപ്പറ്റി വായനക്കാരിൽ പലരും അറിഞ്ഞിരിപ്പാൻ ഇടയുണ്ടല്ലൊ.

എന്നാൽ ഇപ്പോൾ പലരും വലിയ ആഗ്രഹത്തോടും സന്തോഷത്തോടും ചേരുന്നതായും ഒരു കുർബ്ബാനയ്ക്കായി നിശ്ചയിച്ചിരിക്കുന്ന മൂലധനമായ പത്തു രൂപാ പോരെന്നും സംഖ്യ കൂട്ടി വയ്ക്കണമെന്നും പറയുന്നതായും പലർ സംഖ്യ കൂട്ടി കൊടുക്കുന്നതായും അറിയുന്നു.

---

പൂർവ്വപിതാക്കൾ

അപ്പൊസ്തോലകാലത്തെ ക്രിസ്തീയ ഗ്രന്ഥങ്ങളായ വേദപുസ്തകം നാനാ ഭാഷകളിലും തർജ്ജമ ചെയ്യപ്പെട്ടിരിക്കുന്നതിനാൽ അതു എല്ലാക്രിസ്ത്യാനികൾക്കും സ്വീധനമായിരിക്കുന്നു. അപ്പൊസ്തോല കാലത്തോടടുത്തും തുടർന്നും ജീവിച്ചിരുന്നവരും അപ്പൊസ്തോലന്മാരെപ്പോലെ തന്നെ സഭയുടെ തൂണുകളായിരുന്നവരുമായ ചില പിതാക്കന്മാർ ഉണ്ടായിരുന്നു. അവരുടെ കൃതികളും ഏറക്കുറെ ശേഷിച്ചിട്ടുണ്ടു അവ വേദപുസ്തകത്തെക്കാൾ ഒട്ടും മാനക്കുറവില്ലാത്തവയാകുന്നു എങ്കിലും അവയ്ക്കു അത്ര പ്രചാരം വന്നിട്ടില്ല. മുൻകാലങ്ങളിൽ ഈ വക എഴുത്തുകുത്തുകൾക്കും വെദപുസ്തകത്തോടൊപ്പം പ്രചാരവും സമ്മതവും ഉണ്ടായിരുന്നു. ഇംഗ്ലണ്ടിലെ നവീകരണ കാലത്തു ജീവിച്ചിരുന്ന കാന്റർബ്ബറി ആർച്ചുബിഷോപ്പ് ക്രാൻമർ ഏ

തു പള്ളിയിൽ ചെന്നാലും പ്രധാനമായി തിരക്കം ചെയ്തുവന്നതു അപ്പള്ളിയിൽ പൂർവ്വപിതാക്കളായിരുന്ന ബാസെലിയൊസ, ഗ്രിഗോറിയൊസ, ഈവാനിയോസ, കുപ്രായാനൊസ, മുതലായ മഹാന്മാരുടെ പുസ്തകങ്ങൾ അടങ്ങിയ ലൈബ്രെറി ഉണ്ടൊ എന്നായിരുന്നു. മതസംബന്ധമായ തർക്കവിഷയങ്ങളിൽ പ്രാചീനപിതാക്കൾ എന്തു പറയുന്നു എന്നു തിട്ടപ്പെടുത്തുന്നതു അദ്ദേഹത്തിന്റെ പതിവായിരുന്നു. ഹുക്കർ, പീയർസൻ, അന്ദ്രൂസ, ബുൾ മുതലായി പ്രസിദ്ധപ്പെട്ട അംഗ്ലിയാ ബിഷോപ്പന്മാരുടെ കൃതികൾ വായിച്ചാൽ അവർ പൂർവ്വപിതാക്കളെ എത്ര മതിച്ചിരുന്നു എന്നും കാണാം. സഭയുടെ ഉപദേശങ്ങളും ആചാരങ്ങളും വ്യവസ്ഥപ്പെടുത്തുന്നതു വേദപുസ്തകത്തിലെ അവ്യക്തങ്ങളായ തൊട്ടുകുറികൾ കൊണ്ടു മാത്രം പോരാ പൂർവ്വപിതാക്കളുടെ നടപടിയിൽ അപ്പോസ്തോല കാലത്തും അടുത്ത കാലത്തുമുണ്ടായിരുന്ന നടപ്പു തിട്ടപ്പെടുത്തി വേണമെന്നുള്ള സത്യം കഴിഞ്ഞ നൂറാണ്ടിൽ ഒക്സഫൊർഡിലെ വിദ്വാന്മാർ വ്യക്തമായി തെളിയിച്ചതിനോടു കൂടി അംഗ്ലിയാ സഭയിൽ ഒരു ജീവൻ വീഴുകയും അവരിൽ അനേകർ (എന്നു വച്ചാൽ നൈഹചച്ചുകാർ) വേദത്തിന്റെ സത്യം ശരിയായി മനസ്സിലാക്കുകയും ചെയ്തു. ഈ കാലത്തു സുറിയാനി സഭക്കുള്ള ഒരു കുറവു ഈ തത്വം മനസ്സിലാക്കി ആവക പ്രാചീന ഗ്രന്ഥങ്ങളെ അഭ്യസിക്കാത്തതാണു. വാസ്തവം പറഞ്ഞാൽ ഒരു അംഗ്ലിയാ പണ്ഡിതൻ എഴുതിയിരിക്കുന്നതുപോലെ "സത്യവിശ്വാസത്തിന്റെ മഹാ വലിയ തൂണുകൾ പൂർവ്വപിതാക്കൾ ആകുന്നു അവരുടെ കൃതികൾ കാതൊലിക്കായ്കടുത്ത സത്യത്തിന്റെ മാതൃകകളും ആകുന്നു".

അപ്പോസ്തോല കാലത്തോടു അടുത്ത പൂർവ്വപിതാക്കളിൽ വച്ചു പ്രഥമഗണനീയന്മാർ റോമയിലെ ക്ലീമ്മീസ, അന്ത്യോഖ്യായിലെ ഇഗ്നാത്യോസ, സ്മൂർനായിലെ പൊലിക്കാർപ്പോസ, ഇവരായിരുന്നു. ഇവർ അപ്പോസ്തോലന്മാരുടെ ജീവകാലത്തു അവരോടു സംസർഗ്ഗം ചെയ്തവരും, അപ്പൊസ്തോല പാരമ്പര്യങ്ങളെ ആചരിച്ചുവന്ന സഭകളിൽ മേല്പട്ടസ്ഥാനം വഹിച്ചവരും ആയിരുന്നു. യോഹന്നാൻ ശ്ലീഹായുടെ മരണത്തോടു അടുത്ത കാലത്തു ക്രിസ്തീയസമുദായങ്ങളുടെ ജീവിതസ്വഭാവം ഈ പിതാക്കളുടെ എഴുത്തുകളിൽ നിന്നു വ്യക്തമായി കാണാം.

ഈ മൂന്നുപേരിൽ വച്ചു പൂർവ്വികനായിരുന്നതു ക്ലീമ്മീസായിരുന്നു. ഇദ്ദേഹം റോമയിലെ ബിഷോപ്പായിരുന്നു എന്നത്രെ വിശ്വാസം. ഇദ്ദേഹത്തിന്റേതായി കൊറിന്തിയാ സഭക്കു എഴുതിയ ഒരു ലേഖനം പ്രധാനമാണു. വാസ്തവത്തിൽ എഴുത്തുകാരൻ ക്ലീമ്മീസായിരുന്നു എങ്കിലും "റോമയിൽ അധിവസിക്കുന്ന ദൈവസഭ കൊറിന്തിയായിൽ അധിവസിക്കുന്ന ദൈവസഭക്കു" എന്നു

മുഖവുരയോടു കൂടിയാണ ഈ ലേഖനം ആരംഭിച്ചിരിക്കുന്നതു. ആ കാലത്തു റോമയിലെ സഭ പീഡയിൽ ഇരുന്നിരുന്നു എങ്കിലും വിശ്വാസത്തിലും സ്നേഹത്തിലും ഐക്യതയിൽ ആയിരുന്നു എന്നു ഈ ലേഖനത്താൽ നമുക്കു കാണാം. അവിടെ ശുദ്ധ പൌലൂസിന്റെ കാലത്തു ഓരോ വീടുകളിൽ സ്വകാര്യമായി കൂടിവന്ന സഭകൾ യോജിച്ചു പട്ടക്കാരാൽ ഭരിക്കപ്പെട്ടുവന്ന ഒരു ഐക്യസഭയായിത്തീർന്നു എന്നും അവർ ഒരേ രീതിയിൽ ആരാധന കഴിച്ചുവന്നു എന്നും ആരാധനയിൽ പ്രധാന ശുശ്രൂഷ കുർബ്ബാനയായിരുന്നു എന്നും കൂടെ ഇതിൽ നിന്നു നമുക്കു കാണാം. നേരെമറിച്ചു കൊറിന്ത്യാസഭയിൽ പട്ടക്കാരും ഭരണക്കാരും ഉണ്ടായിരുന്നു എങ്കിലും പൌലൂസിന്റെ കാലത്തു തന്നെ ആരംഭിച്ചതായി നാം വായിക്കുന്ന കക്ഷിപിണക്കം പിന്നിട്ടു മൂത്തു അതു മൂലം സാക്ഷാൽ ഭക്തന്മാരും മര്യാദക്കാരുമായിരുന്ന ചില പട്ടക്കാർ തള്ളപ്പെടുവാൻ ഇടയാകയും സഭ പുറജാതികളുടെ ദൃഷ്ടിയിൽ ആക്ഷേപകരമായി തീരുകയും ചെയ്തു. റോമയിലെ സഭയുടെ എഴുത്തു ഈ തർക്കം ശമിപ്പിക്കുന്നതിനു ഒരു ഗുണദോഷമായിട്ടായിരുന്നു. ക്ലീമീസിന്റെ നാമത്തിൽ വേറെ ചില ഗ്രന്ഥങ്ങൾ ഉണ്ടു. ഒരു കുർബ്ബാനക്രമം, ശ്ലീഹന്മാരുടെ കാനോൻ എന്നു സാധാരണമായി വിളിക്കപ്പെടുന്ന പുസ്തകം വേറെ ചില ലേഖനങ്ങൾ മുതലായി ഈ പിതാവിന്റെ പേരോടു സംബന്ധിച്ചു പല ലേഖനങ്ങൾ ഉണ്ടു. അവയിൽ ചിലതിനെക്കുറിച്ചു പിന്നാലെ പറവാൻ ആവശ്യപ്പെട്ടേക്കാം.

അന്ത്യോഖ്യയിലെ മാർ ഇഗ്നാത്യോസിന്റെ എഴുത്തുകളിൽ പ്രധാനങ്ങളായി സമ്മതിക്കപ്പെട്ടിരിക്കുന്നവ എപ്പെസൂസ, മഗ്നേഷ്യാ, ത്രാലീസ, റോമ്മാ, ഫിലദെൽഫിയാ, സ്മൂർന്നാ, ഈ ദേശങ്ങളിലെ സഭകൾക്കും പോലിക്കർപ്പോസിനും അയച്ചിട്ടുള്ള ലേഖനങ്ങളാകുന്നു. ഇവയെല്ലാം [illegible] സിംഹങ്ങളുടെ ഗുഹയിൽ രക്തസാക്ഷിയായി കൊല്ലുവാൻ കൊണ്ടുപോകപ്പെട്ട വഴിയാത്രയിൽ വച്ചു എഴുതിയവയാണ. ക്ലീമീസിന്റെ എഴുത്തുകളും ഇഗ്നാത്യോസിന്റെ എഴുത്തുകളും തമ്മിൽ ചില ഭേദങ്ങൾ ഉണ്ടു. ഇഗ്നാത്യോസ സഭയുടെ നാമത്തിൽ അല്ല, തന്റെ സ്വന്ത നാമത്തിൽ അത്രെ എഴുതിയിരിക്കുന്നതു. ഇദ്ദേഹം ഓറിജിനെപോലെ അഗാധബുദ്ധിയോ അത്താനാസ്യോസിനെപ്പോലെ വലിയ തർക്കശാസ്ത്രിയോ എവുസെബിയോസിനെപ്പോലെ വലിയ പണ്ഡിതനോ ആയിരുന്നു എന്നു നിശ്ചയിപ്പാൻ പാടില്ല. അസാമാന്യഭക്തനും ലോകത്തെ അശേഷം വെടിഞ്ഞവനും ആയിരുന്നു. ചില സ്ഥലങ്ങളിൽ യോഹന്നാൻ ഏവൻഗേലിസ്താവുടെ വാചകരീതിയും സംപ്രദായവും ഇദ്ദേഹത്തിന്റെ എഴുത്തുകളിൽ പ്രകടിപ്പിച്ചിരിക്കുന്നു. മേലിൽ നിന്നു തനിക്കു വെളിപാടുകൾ ഉണ്ടാ

യിരുന്നു എന്നും കാണിക്കുന്നുണ്ടു. സഭാഭരണം, ഉപദേശരീതി മുതലായ വിഷയങ്ങളെയും ഈ പിതാവു എടുത്തു പറഞ്ഞിട്ടുണ്ടു. എപ്പിസ്കോപ്പാ സ്ഥാനത്തിന്റെ മഹിമയും ആവശ്യകതയും വളരെ ബലമായി ഇദ്ദേഹം എടുത്തു പറഞ്ഞിരിക്കുന്നു. മെല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ, ഈ മൂന്നു തരം ഭരണകർത്താക്കളുടെ ആവശ്യം മാത്രമല്ല, മെത്രാൻ ഇല്ലാതെ സഭ ഇല്ലെന്നു കൂടെ ഈ പിതാവു സാധിക്കുന്നു. ആ കാലത്തു സഭയിൽ ഈ മൂന്നു സ്ഥാനങ്ങളും നടപ്പുണ്ടായിരുന്നു എന്നും കാണിച്ചിരിക്കുന്നു. ആ കാലത്തു കർത്താവിന്റെ അവതാരത്തിന്റെ വാസ്തവത്തെ നിഷേധിക്കയും ഇന്നത്തെപ്പോലെ വിശുദ്ധ കുർബ്ബാനയുടെ മാഹാത്മ്യത്തെ കുറക്കയും ചെയ്യുന്ന ദുരുപദേശങ്ങൾ ഉണ്ടായിരുന്നു. ഇതിനു എതിരായി അദ്ദേഹം എഴുതിയിട്ടുണ്ടു. വിശുദ്ധ കന്യകയിൽ നിന്നുള്ള തന്റെ ജനനവും, കഷ്ടാനുഭവും, ഉയിർപ്പും വിശുദ്ധ കുർബ്ബാന മൂലം അതു അനുഭവപ്പെടുത്തുന്നതും ഇദ്ദേഹം പ്രത്യേകം ചൂണ്ടി കാണിച്ചിരിക്കുന്നു.

ഇഗ്നാത്യോസ റോമയിലേക്കു യാത്ര ചെയ്യുംശേഷം പിലിപ്പിയാക്കു പൊലിക്കാപ്പുസ എഴുതിയ ലേഖനം മറെറാരു പ്രാചീന എഴുത്താകുന്നു. പോലിക്കാപ്പുസിന്റെ എഴുത്തുകളിൽ പുതിയ നിയമത്തിൽ നിന്നുള്ള വാക്യങ്ങൾ ആ കാലത്തെ മററു ലിഖിതങ്ങളിൽ ഉള്ളതിൽ അധികമുണ്ടു. പൊലിക്കാപ്പുസും ഇഗ്നാത്യോസിനെപോലെ യോഹന്നാൻ ശ്ലീഹായുടെ കീഴ് അഭ്യസിച്ചവർ ആയിരുന്നു. ഇദ്ദേഹവും പിന്നീടു രക്തസാക്ഷിയായി മരിച്ചു. സ്മുർന്നാ സഭക്കാർ പ്രുഗിയായിലെ ഒരു സഭയ്ക്കു എഴുതിയ ഒരു ലേഖനത്തിൽ ഇദ്ദേഹത്തിന്റെ മരണവർത്തമാനം വിസ്തരിച്ചു എഴുതീട്ടുണ്ടു.

ബർന്നബാസിന്റെ ലേഖനം പ്രാചീന ഗ്രന്ഥങ്ങളിൽ പ്രസിദ്ധപ്പെട്ടതെങ്കിലും മേൽ പേർ പറഞ്ഞവയുടെ കൃതികളോടു സാമ്യം ഉള്ളതല്ല. എങ്കിലും അതിന്റെ ഉത്ഭവം ക്രിസ്ത്വാബ്ദം ൧൩൦-ാമാണ്ടിടയ്ക്കാണെന്നാണു നിശ്ചയിക്കപ്പെട്ടിരിക്കുന്നതു. അലക്സന്ത്രിയാ സഭയിലെ നടപ്പു ഇതിൽ നിന്നു വെളിവാകുന്നുണ്ടു. പഴയ നിയമ ന്യായപ്രമാണത്തിൽ ക്രിസ്തീയ സുവിശേഷം അന്തർഭവിച്ചിരിക്കുന്നു എന്നു തെളിയിക്കുന്നതു ഈ ലേഖനകർത്താവിന്റെ ഒരു മുഖ്യോദ്ദേശമായിരുന്നു.

കൊറിന്തിലെ ദീവന്നാസ്യോസ, അന്ത്യോഖ്യായിലെ ത്യോപ്പിയോൻ മുതലായി രണ്ടാം നൂററാണ്ടിൽ ജീവിച്ചിരുന്ന വേറെ ചില പിതാക്കന്മാരുടെ എഴുത്തുകളെക്കുറിച്ചു എവുസെബിയൊസിന്റെ ചരിത്രത്തിൽ എടുത്തു പറഞ്ഞിട്ടുള്ളതിൽനിന്നു മാത്രം ചില വിവരങ്ങൾ നമുക്കറിയാം. ആ കാലത്തു ഉയിർപ്പുപെരുനാൾ ആഘോഷിക്കേണ്ട തീയതിയെക്കുറിച്ചു റോമായിലെ സഭയും കിഴക്കൻ സഭകളും തമ്മിൽ വലിയ തർക്കമുണ്ടായതായി കാണുന്നു. ഈ വലി

യ സംഭവം സാക്ഷാൽ നടന്ന തീയതിയിൽ തന്നെ അതിന്റെ ഓൎമ്മ കഴിക്കണമെന്നു കിഴക്കരും ആണ്ടു അനുസരിച്ചു വെണമെന്നു റൊമ്മായിലെ മേല്പട്ടക്കാരനായിരുന്ന വിക്തറും വാദിച്ചു. രണ്ടു കൂട്ടരും ശ്ലീഹന്മാരുടെ നടപടിയെ അടിസ്ഥാനമാക്കിയത്രെ വാദിച്ചതു. അതിനാൽ പിന്നീടു നിഖ്യാ സുന്നഹദോസിൽ വച്ചു തീൎച്ചപ്പെടുത്തിയുവരെ ഈ തൎക്കം ശമിച്ചിരുന്നില്ല.

ഇതൊടടുത്ത പ്രധാന ഗ്രന്ഥം "അപ്പൊസ്തോലന്മാരുടെ ഉപദെശങ്ങൾ" എന്നു വിളിക്കപ്പെട്ടതാകുന്നു. മാമ്മൊദീസാ, കുൎബ്ബാന, പട്ടത്വം, ഇവ സംബന്ധമായ നടപടികൾ ഇതിൽ വ്യക്തമായി എടുത്തു പറഞ്ഞിട്ടുണ്ടു. ഈ പുസ്തകത്തിന്റെ ഉത്ഭവം ൧൦൦-ാമാണ്ടിനും ൧൫൦-ാമാണ്ടിനും ഇടയിൽ ആയിരുന്നു. സഭയിൽ മേല്പട്ടക്കാരും പട്ടക്കാരും ശെമ്മാശന്മാരുമെന്ന മൂന്നു തരം സ്ഥാനികൾ ഉണ്ടായിരുന്നു എന്നും ബുധനാഴ്ചയും വെള്ളിയാഴ്ചയും നോമ്പു നോക്കണമെന്നുള്ള ചട്ടം അന്നു പ്രബലപ്പെട്ടിരുന്നു എന്നും വിശുദ്ധ കുൎബ്ബാന ആ കാലത്തു പ്രധാന ആരാധനയായിരുന്നു എന്നും ഈ ആരാധനയിൽ മരിച്ചവരെയും ജീവികളെയും ഓൎത്തു പ്രാൎത്ഥിക്കുന്നതു വഴക്കമായിരുന്നു എന്നും ധാരാളം ഇതിൽ നിന്നു കാണാം. എവുസെബിയൂസ, അലക്സന്ത്രിയായിലെ ക്ലീമീസ മുതലായ പിതാക്കന്മാർ ഈ പുസ്തകത്തെ എടുത്തു പറകയും അതിനെ ഒരു ആധാരമായി പ്രയൊഗിക്കയും ചെയ്യുന്നതിനാൽ ക്രിസ്ത്വാബ്ദം മൂന്നാം ശതാബ്ദക്കു മുമ്പുതന്നെ ഈ പുസ്തകം സഭയിൽ അംഗീകരിക്കപ്പെട്ടിരുന്നു എന്നും അന്നത്തെ സഭയിൽ മെല്പറഞ്ഞ ഉപദെശാചാരങ്ങൾ നടപ്പുണ്ടായിരുന്നു എന്നും പ്രത്യക്ഷപ്പെടുന്നു.

ഇനി പറയത്തക്ക സഭാപിതാവു ഹെൎമ്മാസ ഇടയൻ ആകുന്നു. സുറിയാനിയിൽ മത്തായി റൊയൊ (ഇടയൻ മത്തായി) എന്ന പെർ പറയുന്ന ആളും ഹെൎമ്മാസും ഒന്നു തന്നെയല്ലയൊ എന്നു സംശയിക്കുന്നു. ഈ സഭാപിതാവിന്റെ ഗ്രന്ഥം പലവെളിപാടുകൾ ആകുന്നു. അതിനെ ഏകദേശം പരദെശമോക്ഷയാത്ര പുസ്തകത്തോടു ഉപമിക്കാം. മോക്ഷയാത്രയിൽ ഓരോ ക്രിസ്ത്യാനിയുടെ അനുഭവങ്ങളും അവസാനവും വിവരിച്ചിരിക്കുന്നതുപൊലെ ഹെൎമ്മാസ സഭയെക്കുറിച്ചു വിവരിക്കുന്നു. സൎവ്വലോകാരംഭത്തിനു മുമ്പു തന്നെ സൃഷ്ടിക്കപ്പെട്ട ഒരു വൃദ്ധസ്ത്രീയുടെ രൂപത്തിൽ ഹെൎമ്മാസിനു കാണപ്പെടുകയും ക്രമേണ അപ്പൊസ്തോലന്മാർ, ബിഷൊപ്പന്മാർ, മുതലായി അനെകം പരിശുദ്ധന്മാരായ വിലയെറിയ കല്ലുകൾ കൊണ്ടു പണിയപ്പെട്ട ഒരു ഉയൎന്ന ഗോപുരമായി തീരുകയും ചെയ്തിരിക്കുന്നു. സഭയൊടു ഒട്ടി നില്ക്കുന്നതിനാൽ ഓരോരുത്തൻ രക്ഷിക്കപ്പെടുന്നു. പുസ്തകം കാണിച്ചിരിക്കുന്നു. എന്നി പ്രകാരം ഈ അനുതാപം ഇതിൽ പ്രസംഗിക്കപ്പെടുന്നു. വിശുദ്ധ യാക്കോബി

ന്റെ ലേഖനത്തിന്റെ രീതിയോടു ഇതു ഏകദേശം അനുരൂപപ്പെട്ടിരുന്നു. രക്ഷയ്ക്കു സഭയോടു ചേൎന്നു മേല്പട്ടക്കാരുടെ ഭരണത്തിലും ഇരിക്കേണ്ടതു അത്യാവശ്യമെന്നു ആ കാലത്തു വിശ്വസിച്ചിരുന്നതായി ഇതുകൊണ്ടു കാണാം.

ഹയറാപ്പൊലിസിലെ മെത്രാനായിരുന്ന പാപ്പിയാസാണ ഇനിപറയത്തക്ക പിതാവു. ഇദ്ദേഹം ക്രിസ്താബ്ദം ൭൦-ാമാണ്ടിടയ്ക്കു ജനിക്കയും യോഹനാൻ ശ്ലീഹായുടെ ശിഷ്യനും പൊലിക്കാൎപ്പുസിന്റെ സതീൎത്ഥ്യനുമായി അഭ്യസിക്കയും ചെയ്തു. ഇദ്ദേഹം എഴുതിയ പുസ്തകം ഇപ്പോൾ കാണ്മാനില്ലെങ്കിലും എവുസെബിയുസിന്റെ കാലത്തുണ്ടായിരുന്നു എന്നു എവുസെബിയുസ തന്റെ ചരിത്രത്തിൽ ഇതിൽ നിന്നു പലഭാഗങ്ങളും പകൎത്തീട്ടുള്ളതിനാൽ ഊഹിക്കാം. പാപ്പിയാസിന്റെ എഴുത്തിലെ വിഷയം എഴുതപ്പെടാത്ത പാരമ്പൎയ്യങ്ങൾ ആയിരുന്നു. നഷ്ടപ്പെട്ടുപോയ ഈ പുസ്തകം കണ്ടുകിട്ടുവാൻ യൂറോപ്യന്മാർ വളരെ ശ്രമം ചെയ്തിട്ടു, ഇതുവരെ സാധിച്ചിട്ടില്ല.

പാപ്പിയാസ കഴിഞ്ഞാൽ അതുപോലെ മതിക്കപ്പെടത്തക്കതെങ്കിലും നഷ്ടപ്പെട്ടുപോയിരിക്കുന്ന വേറൊരു കൃതിയുണ്ടു. സുറിയാനിക്കാരനായിരുന്ന ഹെഗെസിപ്പൂസ് എന്നൊരാൾ രണ്ടാം നൂററാണ്ടിൽ കൊറിന്തിയ, റോമ, മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചു ആ സഭകളിൽ ശ്ലീഹന്മാരിൽ നിന്നു പ്രാപിച്ചു ആചരിച്ചുവന്ന പാരമ്പൎയ്യങ്ങളെ കൂട്ടിച്ചേൎത്തു എഴുതിയിരുന്നു. ഈ പുസ്തകവും നഷ്ടപ്പെട്ടുപോയെങ്കിലും അതിലെ ചിലഭാഗങ്ങൾ എവുസെബിയൊസ് തന്റെ ചരിത്രത്തിൽ പകൎത്തിട്ടുള്ളതിനാൽ അത്രത്തോളും നമുക്കു സ്വാധീനമുണ്ടു. ഇതു കൂടാതെ പ്രസംഗരൂപത്തിൽ ആ കാലത്തു ഒരു കൃതി മുൻ പറഞ്ഞ ക്ലീമ്മീസിന്റെ നാമത്തോടു ചേൎത്തു നടപ്പുണ്ടു. കുൎബ്ബാനസമയം ഏവൻഗേലി വായനയുടെ ശേഷം ഉപദേശമൊ ഗുണദോഷമൊ ആയി വായിപ്പാൻ ചമച്ചു ഉണ്ടാക്കപ്പെട്ട പ്രസംഗങ്ങളാണ ഇതിലെ വിഷയം. അതിൽ അടങ്ങിയിരിക്കുന്ന സന്മാൎഗ്ഗോപദേശങ്ങളുടെയും വിശ്വാസത്തിന്റെയും മാഹാത്മ്യം പ്രശംസനീയമാകുന്നു ബിഷോപ്പ ലൈറ്റുഫൂറ്റ് എഴുതിയിരിക്കുന്നു.

തുടരും.

---

## പെന്തിക്കുസ്തി.

ഈ വാക്കു ഗ്രീക്കു ഭാഷയിൽ നിന്നും ഉണ്ടായിട്ടുള്ളതും അതിന്റെ അൎത്ഥം ൫൦-ാം ദിവസമെന്നും ആണ്. പെന്തിക്കുസ്തിയെന്ന പെരുന്നാൾ യഹൂദ കാലം മുതലെ നടപ്പുള്ളതാണ. ഇസ്രായേൽ മക്കൾ പെസഹായുടെ ശേഷം ൫൦-ാം ദിവസം സീനായി പൎവ്വതത്തിൽ എത്തി. അവിടെ വച്ചു ദൈവം അവൎക്കു കല്പനകളും നിയമങ്ങളെല്ലാം കൊടുത്തു. അതിന്റെ ഓൎമ്മയ്ക്കായിട്ടത്രെ ഈ പെരുന്നാളിനെയും ആചരിച്ചു വന്നതു. ആഴ്ചകളുടെ പെരുനാളെന്ന ഇതിനു പേരുണ്ടു.

ആഴ്ച്ചയുടെ ശേഷം വരുന്ന ൫൦-ാം ദിവസത്തെയും പ്രധാനമായി അവർ ആചരിച്ചുവന്നു. ഈ ദിവസങ്ങളിൽ ബലിക്കുള്ള ചില സാധനങ്ങളുമായി അവരുടെ ആദ്യവിളവുകളെ എല്ലാവരും കർത്താവിന്റെ മുമ്പാകെ കൊണ്ടുവരിക പതിവായിരുന്നു. അതുകൊണ്ടു ഇതു യഹൂദന്മാരുടെ കാലം മുതല്ക്കെ തന്നെ നിഴലിന്നടുത്തുകയെങ്കിലും നിലനിന്നു വരുന്ന ഒരു പെരുന്നാളാണ്. അപ്രകാരം തന്നെ നമ്മുടെ കർത്താവിന്റെ ഉയിർത്തെഴുന്നെല്പിന്റെ ൫൦-ാം ദിവസങ്ങൾക്കു ശേഷം അത്ഭുതമായ വണ്ണം പരിശുദ്ധ ശ്ലീഹന്മാരുടെ മേൽ വിശുദ്ധാത്മാവ് ആവസിച്ചതിന്റെ ഓർമ്മയായി ഈ പെരുന്നാളിനെ സഭ ഇന്നും കൈക്കൊണ്ടു വരുന്നു. നാം പരിശുദ്ധ റൂഹായെ കൈക്കൊള്ളുന്നതിനും അതിനാൽ നിറയപ്പെടുന്നതിനുമായി പ്രത്യേക വായനയും പ്രാർത്ഥനയും അടങ്ങിയിരിക്കുന്ന ഒരു ശുശ്രൂഷയും അന്നേദിവസം സഭയിൽ നടത്തി വരുന്നുണ്ടു. ഈ പെരുന്നാളിന്നടുത്തു വരുന്ന ഏവർക്കും അത്യാവശ്യമായി വേണ്ടിയിരിക്കുന്നതു വിശുദ്ധാത്മാവിൻ നിറവാകുന്നു. ഒരുത്തൻ "വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിലേക്കു പ്രവേശിക്കയില്ല". നമ്മിൽ ഓരോരുത്തരും ശൈശവത്തിങ്കലെ ഈ ആത്മവരം പ്രാപിച്ചിട്ടുള്ളവരാണ. "ഒരുത്തനു മ്ശിഹായുടെ ആത്മാവില്ലെങ്കിൽ അവൻ തനിക്കുള്ളവനല്ല" (റോമ ൮-൯) "വിശുദ്ധാത്മാവാൽ അല്ലാതെ ഒരുത്തനും യേശു കർത്താവെന്നു വിളിപ്പാൻ കഴിയുന്നതുമല്ല". (൧കൊ ൧൨-൩) എല്ലാവരും ശരിയായി പള്ളിയിൽ പോകയും പ്രാർത്ഥിക്കയും ചെയ്യുന്നുണ്ടു. അതിനാൽ ആത്മീയ വളർച്ചയിൽ ഇരിക്കുന്നു എന്നു ഏവർക്കും തൃപ്തിവരുന്നതുമാം. അതെ! ഇതുപോലെ തന്നെ വിശുദ്ധ ശ്ലീഹന്മാരും കർത്താവിന്റെ കൂടെ നടക്കുമ്പോഴും ആത്മാവുള്ളവരും (ലൂക്ക ൯-൧) അത്ഭുതങ്ങൾ പ്രവൃത്തിക്കുന്നവരും ആയിരുന്നു. താൻ അവരുടെമേൽ ഊതുകയും ആത്മാവിനെ കൈക്കൊൾവിൻ എന്നു കല്പിക്കയും ചെയ്തു. എങ്കിലും പെന്തിക്കുസ്തി ദിവസത്തിൽ എത്തിയപ്പോൾ മാത്രമെ ആത്മാവിൽ നിറഞ്ഞവരെന്നും ആത്മാവുണ്ടെന്നും അവർക്കു ബോധപ്പെട്ടൊള്ളു. ജ്ഞാനസ്നാനത്തിങ്കൽ പ്രാപിച്ചതുമതി. ഇനി ആവശ്യമില്ലെന്നു ആരും വിചാരിക്കരുതേ. ശ്ലീഹന്മാർ പെന്തിക്കുസ്തിയിൽ മാത്രമല്ല പലപ്പോഴും നിറഞ്ഞതായി കാണുന്നുണ്ടു. കർത്താ യേശുമ്ശിഹായും തന്റെ പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ ആത്മാവിനെ പ്രാപിച്ചു പിന്നീടുള്ള തന്റെ വ്യാപാരത്തിൽ ആത്മാവു തന്നെ കൂടികൊണ്ടു പോയെന്നു ആത്മാവിൽ ആനന്ദിച്ചെന്നു, കാണുന്നു. ശ്ലീഹന്മാർ കർത്താവിന്റെ വേലയ്ക്കായി ആരംഭിച്ചപ്പോഴും ആത്മാവിൽ നിറഞ്ഞതായികാണുന്നു. ഈ നിറവു ഒരിക്കലായി അവർക്കുണ്ടായില്ല. നിറഞ്ഞിരിക്കുന്ന തന്റെ ഭണ്ഡാരത്തിൽ നിന്നു ആവശ്യം പോലെ നിറകയായിരുന്നു. (നട. ൨, ൪-൪-൩൧. ൧൦-൪൪) സെഹിയോൻ മാളികയിൽ ഉണ്ടായിരുന്ന സ്ത്രീപുരുഷന്മാരുടെ കൂട്ടവും ആത്മാവിൽ നിറഞ്ഞവരായിരുന്നു. ആത്മാവിൽ നിറഞ്ഞ കൂട്ടത്തിൽ നിന്നായിരുന്നു ഏഴു ശുശ്രൂഷകന്മാരെ തിരിഞ്ഞെടുത്തതു. ഇതിനെക്കുറിച്ചു വിചാരിക്കുമ്പോൾ ആദ്യക്രിസ്ത്യാനികൾക്കു വല്ലതും ഒരു വിശേഷത ഉണ്ടായിരുന്നെങ്കിൽ ആയതു ആത്മാവിലുള്ള നിറവായിരുന്നു എന്നു കാണുന്നു. ഇപ്പോഴുള്ളവർക്കു ആത്മാവിലുള്ള ഒരു ജീവിതമെന്നോ ആത്മാവിൽ നിറവെന്നോ പറയുമ്പോൾ പുതുമയായി തോന്നിയെക്കുമൊ? വിശുദ്ധ പൌലൊസ ഒരിക്കൽ എഫെസ്സോസിൽ കണ്ടെത്തിയ ക്രിസ്ത്യാനികളോടു വിശ്വസിച്ചതിന്റെ ശേഷം നിങ്ങൾ വിശുദ്ധാത്മാവിനെ കൈക്കൊള്ളുക ഉണ്ടായൊ എന്നു ചോദിച്ചപ്പോൾ പരിശുദ്ധാത്മാവുണ്ടെന്നുള്ളതു ഞങ്ങൾ കേട്ടിട്ടില്ലെന്നു പറകയുണ്ടായി (നട ൧൯-൨) വിശ്വാസികളായിരുന്നിട്ടും ഇവരെപ്പോലെ വിശുദ്ധാത്മാവിന്റെ നൽവരം അറിയാത്തവരായി സഭയിൽ വല്ലവരും കണ്ടെത്തപ്പെടുമൊ? ദൈവം അറിയുന്നു.

"നിങ്ങൾക്കു ആത്മാവില്ലെങ്കിൽ നിങ്ങളിൽ തന്നെ നിങ്ങൾക്കു ജീവനില്ല; വിശുദ്ധാത്മാവിന്റെ ദാനം സഭയിലെ പട്ടക്കാർക്കും മേല്പട്ടക്കാർക്കും മാത്രം വേണ്ടിയിരിക്കുന്നതാണെന്നു ചിലർ വിചാരിക്കുന്നു. ആത്മാവിന്റെ വ്യാപാരം ഉണ്ടായ സ്ഥലത്തു അവിടെ കൂടിയിരുന്ന എല്ലാവരും അതിനെകൊണ്ടു നിറഞ്ഞതായിട്ടത്രെ കാണുന്നതു. "എല്ലാവരും" എന്നു കാണുന്നതിനാൽ ആർക്കും ഒഴികഴിവില്ലെന്നു വരുന്നു. എങ്കിലും പട്ടക്കാരെ ഉദ്ദേശിച്ചു പറയുന്നതായാൽ ആദ്യ

കാലത്തു വിശുദ്ധ റൂഹായും വിശ്വാസവും നിറഞ്ഞവരെ മാത്രമെ ൟ വേലകായി തിരിഞ്ഞെടുത്തുവന്നു. ഇപ്പോഴത്തെ തിരിഞ്ഞെടുപ്പിനെക്കുറിച്ചു ഒന്നും പറയുന്നില്ല. അറിവും പഠിപ്പുമുള്ള ചില വൈദീക വേലക്കാർക്കു വേറൊരു പ്രകാരത്തിൽ..... ചില ദോഷങ്ങൾ നേരിടുന്നു. അവരുടെ അറിവു മറ്റുള്ളവർക്കു ഗുണമുണ്ടാകത്തക്ക ആയുധമാകുന്ന ആത്മാവിൽ ആരംഭിക്കുന്നില്ല. അവരുടെ സ്വയത്തിലും സാമർത്ഥ്യത്തിലും ആശ്രയിച്ചു പോകുന്നു. ഇങ്ങനെയിരിക്കെ തങ്ങൾ തന്നെ അനുഭവിക്കാത്ത ഒന്നിന്റെ വിശേഷതയെപ്പറ്റി മറ്റുള്ളവരോടു പറഞ്ഞാൽ അതുകൊണ്ടു ഫലസിദ്ധി വരുമൊ. ഒന്നാമതായി തങ്ങൾ തന്നെ ആത്മാവു നിറഞ്ഞവരും ആത്മാവിൽ നടക്കുന്നവരുമായിരിക്കണം. അപ്പോൾ തങ്ങളുടെ വചനം കേൾക്കുന്നവരുടെ മേലും വിശുദ്ധ റൂഹായുണ്ടാകും.

നിറഞ്ഞുകൊണ്ടിരിക്കുന്ന ഒരു പാത്രത്തിൽ നിന്നല്ലാതെ എങ്ങിനെ കവിഞ്ഞൊഴുകുവാൻ കഴിയും "എന്നിൽ വിശ്വസിക്കുന്നവരുടെ ഉദരത്തിൽ നിന്നു ജീവവെള്ളത്തിന്റെ നദികൾ ഒഴുകും. (യൊ ൭-൩൮. ൩൯) ഇതു തന്നിൽ വിശ്വസിപ്പാനിരിക്കുന്നവർ കൈക്കൊൾവാനിരിക്കുന്ന ആത്മാവിനെ ഉദ്ദേശിച്ചു കല്പിച്ചതായിരുന്നു. ഒരുത്തനു ആത്മാവുണ്ടായിരുന്നതുകൊണ്ടു ഒരു വിശേഷവുമില്ല. ഒരു നദിയുണ്ടായതുകൊണ്ടു എന്താണ വിശേഷം. അതു നിറഞ്ഞു കവിഞ്ഞൊഴുകണം. അപ്പോൾ അതിൽ നിന്നുണ്ടാകുന്ന എക്കൽ കൊണ്ടു രാജ്യത്തിനു ഫലപുഷ്ടിയുണ്ടാകും. എന്നപോലെ ആത്മാവിൽ നിറഞ്ഞിട്ടു അതിൽ നിന്നും കവിഞ്ഞൊഴുകണം. അപ്പോൾ മാത്രമെ ആത്മാക്കളുടെ ദാഹം ശമിക്കയൊള്ളു. മേൽ വായിച്ച വാക്യത്തിൽ നദിയെന്നല്ല "നദികൾ ഒഴുകും" എന്നാണ. ഇതിൽ വളരെ ശക്തിയുണ്ടു. അനേകം നദികൾ ഒരുമിച്ചു കൂടി ഒഴുകിയാൽ എന്തുമാത്രം ശക്തിയുണ്ടായിരിക്കും. അതുപോലെ തന്നെ ആത്മാവിൽ നിറഞ്ഞ ആത്മാവിന്റെ എല്ലാ വ്യാപാരങ്ങളും ഒരുമിച്ചു ഒഴുകിക്കൊണ്ടിരിക്കും.

ധൈര്യം നേടിപ്പിക്കുന്ന ആത്മാവു നമ്മുടെ രക്ഷകന്റെ മരണത്തോടു കൂടെ തന്റെ ശിഷ്യവർഗ്ഗങ്ങളെല്ലാം അധൈര്യത്തിലും നിരാശയിലും ആയി. ചിലരെല്ലാം തന്താങ്ങളുടെ നിജ ജോലിക്കു പോയിക്കഴിഞ്ഞു. കർത്താവിന്റെ നാമം പ്രസംഗിപ്പാൻ അവർ ഏറ്റം ഭയപ്പെട്ടിരുന്നു. വിശുദ്ധ റൂഹാ അവരുടെ മേൽ ഉണ്ടായപ്പോൾ അവർക്കു എന്തുമാത്രം ധൈര്യമുണ്ടായി. ഒരു സ്ത്രീയുടെ വാക്കിൽ ഭയപ്പെട്ട പത്രോസ് ശ്ലീഹാ എത്ര ധൈര്യത്തോടെ നിന്നു കർത്താവിനെ പ്രസംഗിക്കുന്നു. യഹൂദന്മാരിൽ വളരെ പ്രധാനികൾ അവിടെ ഉണ്ടായിരുന്നു. എന്നിട്ടും നിങ്ങൾ ക്രൂശിൽ തൂക്കിക്കൊന്നതു ജീവന്റെ പ്രഭുവിനെയാകുന്നു എന്നു പ്രസംഗിക്കുന്നു. മൂവായിരം ആത്മാക്കളോളം വിശ്വസിച്ചു. ആത്മാവിന്റെ ശക്തിയും പത്രോസിന്റെ ധൈര്യവും എന്തുമാത്രമാണെന്നു കാണുക. (നട-൨-൩൦)

ൟ കാലത്തു ചിലർ ആത്മവരം തന്നത്താൻ പ്രാപിക്കാവുന്നതെന്നു കരുതുന്നു. ഇതു ശ്ലീഹന്മാരെയും അവർമൂലമുള്ള കൈവെപ്പിനെയും നിഷേധിക്കുന്നതിനു സാത്താൻ കൊണ്ടുവന്നിരിക്കുന്ന ഒരു വലിയ വഞ്ചനയാകുന്നു. ശ്ലീഹായ്ക്കടുത്ത അടിസ്ഥാനത്തെ ഇളക്കുന്ന ൟ കൂട്ടരോടു എതിരിടേണ്ടതു സത്യ ക്രിസ്ത്യാനികളായ എവരുടെയും ചുമതലയാകുന്നു. ആത്മവരം ലഭിക്കുന്നതിനു വിശ്വാസവും മാനസാന്തരവും മതിയെന്നു ഇവർ ഉപദേശിച്ചുവരുന്നു. ശുശ്രൂഷകനായ പീലിപ്പോസ ഒരിക്കൽ ശമറായിൽ പോയി പ്രസംഗിച്ചു. അവിടെയുള്ള ആളുകൾ പുറജാതിക്കാരും ക്ഷുദ്രക്കാരും വിഗ്രഹാരാധന മുതലായ പാപങ്ങളിൽ ജീവിച്ചിരുന്നവരും ആയിരുന്നു. അവരിൽ സത്യ മാനസാന്തരമുണ്ടായി. പലരും തങ്ങളുടെ പിഴകളെ ഏറ്റുപറഞ്ഞു മ്ശിഹായിൽ വിശ്വസിച്ചു. പീലിപ്പോസിനാൽ എല്ലാവരും ജ്ഞാനസ്നാനപ്പെട്ടു. (നട-൮-൧൨) എങ്കിലും പരിശുദ്ധാത്മാവിനെ പ്രാപിച്ചിരുന്നില്ല. പത്രോസും യോഹന്നാനും അവിടെ എത്തി അവർക്കു വേണ്ടി പ്രാർത്ഥിച്ചു അവരുടെ മേൽ കൈവച്ചു. (നട-൮-൧൭) അവർ പരിശുദ്ധാത്മാവിനെ കൈക്കൊണ്ടു. പ്രിയരെ! വിശ്വാസത്താലും അനുതാപത്താലും അല്ല. ഇവ വേണ്ടെന്നല്ല. ശ്ലീഹായ്ക്കടുത്ത കൈവെപ്പും ആവശ്യമെന്നത്രെ പറയുന്നതു. ഇതു പോലെ വളരെ ന്യായങ്ങളും തെളിവുകളും പറയുന്നതിനുണ്ടു. വിസ്താരഭയത്താൽ വിട്ടുകളയുന്നു.

ഒരുത്തനു ആത്മ നിറവുണ്ടാകുമ്പോൾ അവന്റെ സ്ഥിതി എന്തായിരിക്കും. ആത്മാവിന്റെ ഫലങ്ങൾ സ്നേഹം, വിശ്വാസം, സമാധാനം, ദീൎഘക്ഷമ, ദയ, മുതലായവയാകുന്നു. (ഗാല ൫.൨൨) ഇതു ഒരുത്തനിൽ ഉണ്ടാകുമ്പോൾ അവന്റെ മനസ്സിനു തന്നെ ഒരു സമ്മതം വരും "ഫലത്താൽ ആണല്ലൊ വൃക്ഷം അറിയപ്പെടുന്നതു". ആദ്യം താൻ വെറുപ്പായിരുന്ന ദൈവീകകാൎയ്യങ്ങൾക്കു ഉത്സാഹം വൎദ്ധിച്ചുവരും. ജീവിതത്തിനു മാററം വരുന്നു. ഹൃദയസന്തോഷവും ആനന്ദവും കൂടിവരുന്നു. പാപത്തിൽ ജീവിക്കുന്നവരെക്കുറിച്ചു സഹതാപം തോന്നിവരുന്നു. എപ്പോഴും മേലുള്ളവയെ ചിന്തിക്കയും മേലാലുള്ളവയെ വിചാരിക്കയും ചെയ്യുന്നു. അപ്പോൾ വേല ചെയ്യാതെ ഇട്ടിരിക്കുന്ന എൻജിൻ പോലെയല്ല.

വാത്സല്യമുള്ളവരെ നിങ്ങൾ ഒരു തീവണ്ടി ആപ്പീസിൽ പൊയിട്ടുണ്ടായിരിക്കാം. തീവണ്ടി ഓടാത്തസമയം ഒരുസ്ഥലത്തു ചലനംകൂടാതെ കിടന്നുകാണും. എങ്കിലും അതൊരുകാൎയ്യമെന്നല്ലാതെ അതിന്റെ പണികളുടെ ആവശ്യത മനസ്സിലാകാതിരിക്കാം. അതിനു ജോലി തുടങ്ങുന്ന സമയം തീയും ആവിയും ഉണ്ടാകും. ചിലർ അതിന്റെ ലിവർ തിരിക്കുന്നു. വണ്ടി ഓടാനും തുടങ്ങി അപ്പോൾ അവയിൽ ഓരോന്നിന്റെയും പരിശ്രമം എളുപ്പം മനസ്സിലാകും. അതു ഓടുമ്പോൾ എൻജിൻ വണ്ടിമാത്രമല്ല. അതിനോടു കൂടി കൊളുത്തി ഇരിക്കുന്ന എല്ലാവണ്ടികളേയും വലിച്ചുകൊണ്ടുപോകും. ദൈവത്തിന്റെ ആത്മാവാകുന്ന ആവി ഒരുത്തനിൽ വേലചെയ്വാൻ തുടങ്ങുന്നതായാൽ ഇതിൽ എത്രയൊ ശക്തിയുള്ളതായിരിക്കും. നീ ആത്മാവിന്റെ വേലയ്ക്കു ഒരായുധം മാത്രമായിരുന്നാൽ മതി "ചൊല്ലിക്കൂടാത്തവണ്ണം ആത്മാവു നിനക്കുവേണ്ടി പ്രാൎത്ഥിക്കുന്നു" എങ്കിൽ നിനക്കുവേണ്ടി പ്രവൃത്തിക്കയും ചെയ്യു.

ഇതിനു നമുക്കു വേണ്ടിയിരിക്കുന്നതു വിശുദ്ധതയാകുന്നു. വിശുദ്ധികൂടാതെ ഒരുത്തനും ദൈവത്തെ കാൺമാൻ കഴിയുന്നതല്ല "ഹൃദയ ശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ എന്തെന്നാൽ അവർ ദൈവത്തെ കാണും". നമ്മുടെ ഹൃദയം അശുദ്ധതയും അഴുക്കും നിറഞ്ഞിരിക്കുന്നു. നിറഞ്ഞിരിക്കുന്ന ഒരു പാത്രത്തിൽ വീണ്ടും നിറക്കുന്നതിനു തരമില്ല. അതിനാൽ അശുദ്ധപാത്രത്തെ കഴുകി വെടിപ്പാക്കണം. വെടിപ്പുള്ളപാത്രം ഒഴിവുള്ളതായി കാണുമ്പോൾ അവന്റെ ആത്മാവുകൊണ്ടു നിറച്ചുകൊള്ളും. തന്റെ പുത്രനായ യേശുവിന്റെ രക്തം സകല പാപങ്ങളിൽ നിന്നും നമ്മെ വെടിപ്പാക്കുന്നു. കീഴ്വഴക്കത്തോടും പൂൎണ്ണമനസ്സോടും നമ്മെ തന്നെ മുഴുവനായി തനിക്കു ഒഴിഞ്ഞുകൊടുക്കണം. "നിങ്ങൾ നിങ്ങൾക്കു സ്വന്തമുള്ളവരല്ല" "കളങ്കവും കറയും ഇല്ലാത്ത മശിഹായാകുന്ന കുഞ്ഞാടിന്റെ രക്തത്താൽ" (൧പ.൧.൧൯) വീണ്ടുകൊള്ളപ്പെട്ടവരാകുന്നു. നാം വിശ്വാസത്താൽ അനുഭവമാക്കയും പ്രവൃത്തിയാൽ ദൃഷ്ടാന്തമായിരിക്കയും വേണം. ദൈവവകയായി നമ്മെ തന്നെ പ്രതിഷ്ഠിക്കുമ്പോൾ ദൈവം ഉടമസ്ഥനായി വന്നു. ഭരമേററകാൎയ്യം വിശ്വസ്തതയോടെ താൻ പ്രവൃത്തിക്കും. നാം തന്റെ കൈക്കീഴ് അനുസരിച്ചിരുന്നാൽ മതി. താൻ പുതിയ എണ്ണകൊണ്ടു നമ്മെ നിറക്കും (സങ്കീ. ൯൨.൧൦) ആനന്ദതൈലംകൊണ്ടു അഭിഷേകം ചെയ്യും. (എബ്ര ൧.൯) ദൈവത്തിന്റെ ഇഷ്ടം നിങ്ങളുടെ ശുദ്ധതയാകുന്നു. (തെസ ൪.൩) നിങ്ങൾ നിങ്ങളെത്തന്നെ ശുദ്ധീകരിപ്പിൻ. "ഞാൻ വിശുദ്ധനായിരിക്കുന്നപ്രകാരം നിങ്ങളും വിശുദ്ധരായിരിപ്പിൻ" ദൈവത്തിന്റെ കൃപമൂലം ഇതു ഓരോരുത്തൎക്കും കഴിയുന്നതാകുന്നു. നിങ്ങൾ ദൈവത്തിന്റെ ആലയമാകുന്നു ദൈവത്തിന്റെ ആത്മാവു നിങ്ങളിൽ വസിക്കയും ചെയ്യുന്നു. ദൈവത്തിന്റെ ആലയത്തെ അശുദ്ധമാക്കുന്നവനെ ദൈവം നശിപ്പിക്കയും ചെയ്യുന്നു. (൧കൊ.൩.൧൭) ജേ. ഡി.

---

## നമ്മുടെ വസ്ത്രധാരണം.

ബ്രിട്ടീഷ് റെസിഡെണ്ടു മിസ്ററർ മെകൻസി ഇയ്യിടെ പ്രസിദ്ധപ്പെടുത്തിയ "തിരുവിതാംകോട്ടെ ക്രിസ്തുമതം" എന്ന പുസ്തക

ത്തിൽ ഒരു സുറിയാനി മണവാളന്റെയും മണവാട്ടിയുടെയും ഛായ ചേർത്തിരിക്കുന്നതു ചില വായനക്കാർ കണ്ടിരിക്കാം. വസ്ത്രധാരണം പരിഷ്കാരത്തിന്റെ അനേകം തോതുകളിൽ ഒന്നാകയാൽ തീരെ അപരിഷ്കൃതാവസ്ഥയിലുള്ള ഈ വസ്ത്രധാരണം കണ്ടിട്ടു സുറിയാനിക്കാർ പക്ഷെ ഒരുവക അപരിഷ്കൃതജാതിമാരാണെന്നു ഉദ്യസ്ഥന്മാരായ യൂറോപ്യന്മാർ മുതലായവർ തീർച്ചയാക്കികളയുമല്ലൊ എന്ന വിചാരിച്ചു എനിക്കു വ്യസനമാണുണ്ടായതു. ആനയ്ക്കു മാത്രം ചേരുന്ന നെററിക്കെട്ടും യാതൊരു നിയമമൊ ഭംഗിയൊട്ടു മൊ കൂടാതെ ഉണ്ടാക്കപ്പെട്ട ആ നിലയങ്കിയും വലിപ്പവും ഘനവും കൂടുന്തോറും അവസ്ഥ കൂടുന്നതെന്നു വിചാരിക്കപ്പെട്ടുവരുന്ന ആശ്രുണ്ടപ്പെട്ട കുരിശും" മററും ഈ രൂപ പതാം നൂററാണ്ടിലേക്കു ചേർന്നതല്ലെന്നു ധൈര്യസമേതം പറയാവുന്നതാണു. പരിഷ്കാരാഭിവൃദ്ധിക്കു അനുരൂപമായി വസ്ത്രങ്ങളിലും മാററം വന്നുകൊണ്ടിരിക്കുന്നതാകയാൽ നമ്മുടെ പരിഷ്കാരം എത്രത്തോളം എത്തീട്ടുണ്ടെന്നും ഇപ്പോഴത്തെ സ്ഥിതിക്കു നമുക്കു ഏററവും ഉചിതമായ വസ്ത്രം ഏതുതരം ആയിരിക്കണമെന്നും ആലോചിക്കുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഇക്കാലത്തു ഒഴിച്ചുകൂടാത്തതായി വന്നിരിക്കുന്ന ഇംഗ്ലീഷ് വിദ്യാഭ്യാസത്തിലാണല്ലൊ സുറിയാനി സഭയുടെ ഉൽഗതി ആശ്രയിച്ചിരിക്കുന്നതു. ഈ വിഷയത്തിൽ നമ്മുടെ സമുദായം കേരളത്തിലെ അന്യസമുദായങ്ങളെക്കാൾ അധികം പിന്നോക്കമല്ലെങ്കിലും ഇംഗ്ലീഷ് പഠിച്ചവരുടെയും പഠിക്കാത്തവരുടെയും സംഖ്യകൾക്കു തമ്മിൽ യാതൊരു സാമ്യവുമില്ല. ഒരു മഹാസമുദ്രം ഒന്നിച്ചിളക്കി മറിക്കാൻ നിവൃത്തിയില്ല. മേൽഭാഗം കുറേശ്ശെ ഇംഗ്ലീഷ് വിദ്യാഭ്യാസമാകുന്ന കാററിനാൽ ഇളക്കിക്കൊണ്ടിരിക്കാനെ തൽക്കാലം തരമൊള്ളു. എന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചവരുടെ സകല വ്യാപാരങ്ങളും യഥാർത്ഥപരിഷ്കാരം സിദ്ധിച്ചതെന്നു സർവ്വസമ്മതമായ ഒരു സമുദായത്തെ ആദർശകമാക്കി വെച്ചുകൊണ്ടായിരിക്കണം. പിന്നാലെ ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങുന്നവർക്കു മേല്പറഞ്ഞവരുടെ പ്രവൃത്തി ഒരു മാതൃകയായിരിക്കയും ചെയ്യേണ്ടതാണു.

നമ്മുടെ ആചാരങ്ങളെ പരിഷ്കരിക്കുന്ന കൂട്ടത്തിൽ വസ്ത്രധാരണത്തെ അഗണ്യമാക്കാൻ പാടില്ല. ലോകഭരണകർത്താക്കന്മാരായ യൂറോപ്യന്മാരുമായുള്ള അധിക സമ്പർക്കത്തിനു യൂറോപ്യസമ്പ്രദായത്തിലുള്ള വസ്ത്രധാരണം ഉത്തമമാകുന്നു. ഇക്കാലത്തു പരിഷ്കൃതരായ ഹിന്ദുക്കൾ കൂടി ഈ ജാതിവസ്ത്രധാരണത്തിൽ ഭ്രമിക്കുമ്പോൾ ക്രിസ്ത്യാനികളായ നാം ഇതിൽ അശേഷം വിമുഖത കാണിച്ചുകൂടായ്കയില്ല. ഇത്രയും ഒതുക്കമുള്ളതും ഭംഗിയുള്ളതുമായ ഒരുതരം വസ്ത്രം വേറെ ഉണ്ടെന്നും തോന്നുന്നില്ല. അതുകൊണ്ടു ഇംഗ്ലീഷ് പ

ിച്ചുസ്ത്യാനികൾ ഈ വേഷം മടികൂടാതെ സ്വീകരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

യൂറോപ്യൻ സമ്പ്രദായത്തിലുള്ള വസ്ത്രം ഈ ഉഷ്ണരാജ്യത്തു ഉതകുന്നതല്ലെന്നും സ്വദേശാഭിമാനം ഇല്ലാത്തതുകൊണ്ടാണ അന്യരാജ്യത്തെ വസ്ത്രധാരണ സമ്പ്രദായത്തിൽ ഭ്രമിക്കുന്നതെന്നും ആക്ഷേപം പറഞ്ഞുകാണുന്നുണ്ട. ഇൻഡ്യയിൽ വരുന്ന യൂറോപ്യന്മാർ തങ്ങളുടെ സ്വന്ത സമ്പ്രദായത്തെ മാറ്റാത്തതിനെയും പത്തുമുന്നൂറു കൊല്ലത്തോളമായി ഇവിടെ താമസിക്കുന്ന യൂറേഷ്യൻ ജാതി യൂറോപ്യൻ വസ്ത്രധാരണ സമ്പ്രദായത്തെത്തന്നെ ഇപ്പോഴും അനുകരിക്കുന്നതിനെയും ഇൻഡ്യയെക്കാൾ ഉഷ്ണമായ തെക്കെ ആഫ്രിക്കാവാസികളായ ബോവർമാർ യൂറോപ്യ സമ്പ്രദായത്തിലുള്ള വേഷധാരികളാണെന്നുള്ളതിനെയും ആലോചിച്ചാൽ ആദ്യത്തെ ആക്ഷേപം വിലയുള്ളതല്ലെന്നു തെളിയുന്നതാണ. പിന്നെ നമ്മുടെ ആചാരങ്ങളും നടപടികളുമെല്ലാം തീരെ നിർദ്ദോഷങ്ങളാണെന്നു പറയുന്നതു അബദ്ധമാണ. ദുരാചാരങ്ങളെ ത്യജിച്ചു അന്യസമുദായങ്ങളിലെ സദാചാരങ്ങളെ സ്വീകരിക്കുന്നതാണ യഥാർത്ഥമായ ദേശാഭിമാനം. മാറ്റത്തിലുള്ള ഭയംകൊണ്ടു മാത്രം എത്ര ആഭാസമായ ആചാരത്തെയും പാലിച്ചുകൊണ്ടിരിക്കുന്നതു മൌഢ്യജന്യമായ ദുരഭിമാനമാണ.

മേൽപറഞ്ഞ അഭിപ്രായങ്ങളിൽ അല്പമെങ്കിലും നമ്മുടെ വൈദികന്മാരെ സംബന്ധിക്കുന്നതല്ല. അത്മേനികളുടെ വസ്ത്രധാരണം ഇന്നവിധമെ ആകാവു എന്നു സഭാനിയമമില്ല. എന്നാൽ വൈദികന്മാരുടെ വസ്ത്രത്തെ സംബന്ധിച്ചു അലംഘ്യനീയങ്ങളായ പല നിയമങ്ങളുമുണ്ടെന്നാണ ഞാൻ കേട്ടിട്ടുള്ളതു. എങ്കിലും ഇതിൽ എനിക്കു യാതൊരു നിശ്ചയമായ അഭിപ്രായമൊ ജ്ഞാനമൊ ഇല്ലാത്തതിനാൽ നമ്മുടെ വൈദികന്മാരുടെ വസ്ത്രധാരണം മുതലായവയെപ്പറ്റി മല്പാന്മാരിലൊ പട്ടക്കാരിലൊ ആരെങ്കിലും വിവരമായി ഒരു ലേഖനം പ്രസിദ്ധപ്പെടുത്തണമെന്നുള്ള അപേക്ഷയോടുകൂടി പരിഷ്കാരമായ ഈ ലേഖനം അവസാനിപ്പിച്ചുകൊള്ളുന്നു.

പരിഷ്കാരപ്രിയൻ.

---

വസ്ത്രവിഷയത്തിൽ ലേഖകനു തോന്നുന്നതുപോലെയുള്ള ഭ്രമം ഞങ്ങൾക്കു തോന്നുന്നില്ല. കാൽചട്ടയും ഷർട്ടുകോട്ടും ധരിച്ചവരെ കാണുന്നതു നഗ്നസ്വരൂപമാണെന്നു സംശയിച്ചു പോകത്തക്കവണ്ണം കുറെ വിരൂപമല്ലയൊ എന്നുകൂടെ ചിലക്ക് അഭിപ്രായമുണ്ട. ആവക വേഷംകൊണ്ട മറ്റുവിധത്തിൽ പലപ്രയോജനങ്ങളും ഉണ്ടായിരിക്കാമെങ്കിലും ഈ പരിഷ്കാരം അത്യാവശ്യപ്പെട്ടതിൽ ഒന്നാണെന്നു ഞങ്ങൾക്കു തോന്നുന്നില്ല.

ഇ. പ. പ.

# ഒരു പ്രസംഗം.

മലങ്കര ഇടവക പത്രിക പത്രാധിപർ അവർകൾക്കു.

“കൎത്താവെ ഞാൻ എന്തുചെയ്യുന്നതിന്നു നിനക്കു മനസ്സായിരിക്കുന്നു”.

പ്രിയരെ! ഈ ചോദ്യം ചെയ്തിരിക്കുന്നതു ആരാകുന്നു എന്നു നാം അല്പം ധ്യാനിപ്പാൻ സമയം ആയിരിക്കുന്നു. പ്രസംഗം കേൾക്കുന്നവരായും വായിക്കുന്നവരായും ഇരുന്നാൽ മാത്രംപൊരാ. എന്നാലൊ തന്റെ (ദൈവത്തിന്റെ) നാമമഹത്വത്തിന്നായി ജീവിക്കുന്നവരാകുവിൻ! തന്റെ അമ്മയുടെ ഗർഭത്തിൽ നിന്നു വേർതിരിച്ചു തന്റെ കൃപയാലെ വിളിച്ചിരിക്കുന്ന ദൈവം തന്റെ പുത്രനെ പുറജാതികളിൽ സുവിശെഷിക്കേണ്ടുന്നതിന്നു അവനെ വെളിപ്പെടുത്തുവാൻ ആവശ്യപ്പെട്ടപ്പോൾ ഉടനെ ജഡത്തോടും രക്തത്തോടും ആലോചിച്ചില്ല. (ഗല. ൧-൧൬)

മാനുഷിക ജ്ഞാനപ്രകാരം നോക്കുന്നതായാൽ ഈ സന്ദർഭത്തിൽ പലകാൎയ്യങ്ങളിലെക്കു തന്റെമനസ്സു പ്രവേശിപ്പാൻ ഇടയുണ്ടു. തർസ്സുസ്സുകാരനായ ശൌൽ ഇപ്പോൾ യഹൂദവംശം മുഴുവനിലും എത്രയും വാത്സല്യൻ, സന്മാൎഗ്ഗമുറകളിൽ എത്രയും ഉയൎന്നവൻ, ന്യായപ്രമാണത്തിലുള്ള നീതിയിൽ കുററമില്ലാത്തവൻ, വിദ്യാൎത്ഥികളുടെകൂട്ടത്തിൽ അതിനിപുണൻ, ഗമാലിയേലിന്റെപാദത്തിങ്കൽ അഭ്യസിക്കപ്പെട്ടവൻ, കുലശ്രേഷ്ഠതയെ നോക്കുന്ന പക്ഷം എബ്രായക്കാരിൽ നിന്നുള്ള എബ്രായക്കാരൻ, ഇനിയും ലോകപ്രകാരം എന്തെല്ലാം ശ്രേഷ്ഠതയുണ്ടോ അവയിൽ ഒന്നിലും ഒട്ടും കുറവില്ലാത്തവൻ ആയിരുന്നു. ഈപ്രകാരമുള്ളവൻ ഇതുകളെ ഒന്നും ആലോചിക്കാതെയും തന്റെ ഗുരുശ്രേഷ്ഠനായ ഗമാലിയെലിനൊടുപോലും അറിയിക്കാതെയും സകല വിധ ഉന്നത പദവികളെ എല്ലാം തൃണപ്രായമായും ലോകമഹിമയെഎല്ലാം എഛിലായും ആകവെ ഉപേക്ഷിച്ചും ദൈവം തന്റെ പുത്രനെ അവൻ മൂലം (ശൌൽ) സുവിശേഷിക്കേണ്ടതിന്നു വെളിപ്പെടുത്തുവാൻ പ്രസാദിച്ചപ്പോൾ അവൻ (ശൌൽ) ഒന്നും തന്നെവിചാരിക്കാതെ “കൎത്താവെ! ഞാൻ എന്തുചെയ്യുന്നതിന്നു തിരുമനസ്സായിരിക്കുന്നു”. എന്നു മാത്രം ചോദിച്ചതെയുള്ളു. കൂട്ടു പാപികളെ! കൃമികളാകുന്ന നാം മുഖാന്തിരം തന്റെ പുത്രനെ വെളിപ്പെടുത്തുവാൻ പിതാവായ ദൈവം ഇഷ്ടപ്പെട്ടിരിക്കുന്നുവല്ലോ. ഈ സാരമെറിയ ചോദ്യം നാമും ചോദിച്ചിട്ടുണ്ടോ. അതായതു “പിതാവെ ഞാൻ എന്തുചെയ്യുന്നതിന്നു നീ ഇഷ്ടപ്പെടുന്നു”. നമ്മുടെ കുഡുംബകാൎയ്യങ്ങളെയും നമ്മുടെ ലാഭങ്ങളെയും നമ്മുടെ കുലശ്രേഷ്ഠതകളെയും തക്കമററ ഏതെല്ലാം കാൎയ്യങ്ങൾ ഉണ്ടോ അവ ഒന്നും ആലോചിക്കാതെ ആകവെ ഉപേക്ഷിച്ചു പഴയ കാലത്തെ

ശമുവേൽ എന്ന പൈതലിനെപ്പോലെ "കൎത്താവെ! പറയണമെ ദാസൻ കേൾക്കുന്നു"- എന്നു പറയത്തക്ക വിധത്തിൽ പൂൎണ്ണ മനസ്സോടും സന്തോഷത്തോടും കൂടി ചെയ്യുന്നതിന്നു ഒരുക്കമുള്ളവരായിട്ടുണ്ടൊ?. ഇല്ലെങ്കിൽ പ്രിയ സഹോദരാ! വേഗത്തിൽ നീ വീട്ടിന്റെ അറയിൽ പ്രവേശിച്ചു ഇപ്പോൾ തന്നെ ഈ ചോദ്യം നിന്നോടു ചോദിക്കുന്നതിന്നു എനമില്ലായെങ്കിൽ ദമസ്കൊസിലേക്കുള്ള ശൌലിന്റെ പ്രയാണ സമയത്തു അതായ്തു വഴിനിലെ വീണിരുന്ന സ്ഥലത്തു വെച്ചു സാഷ്ടാംഗം വീണു ഇതു ഏററു പറയുക അതായ്തു ഇതേവരെ ഇങ്ങിനെ ചെയ്യാത്തതിനെ കുറിച്ചു അലറികരയുവിൻ!- സകല പാപ ക്ഷമയെ യാചിപ്പീൻ!!!

നാം നമ്മുടെ ഹൃദയത്തെ അവനായി പ്രതിഷ്ഠിക്കണം കൎത്താവെ! ഞാൻ എന്തു ചെയ്വാൻ നിനക്കു മനസ്സായിരിക്കുന്നു എന്നതു ഉടനടിതന്നെ കണ്ണുനീരാകുന്ന മഷികൊണ്ടു ഹൃദയമാകുന്ന കടലാസിൽ എഴുതി ശരണമാകുന്ന അഞ്ചൽ വഴി വേഗത്തിൽ അയച്ചു കൊടുക്കുക. ഇതാ ചിലവു സാധനക്കാരാ സ്വൎഗ്ഗദൂതന്മാർ അപേക്ഷയാകുന്ന ദൂതിനെ കൊണ്ടുപോയി കൊടുപ്പാൻ ഒരുക്കമായിരിക്കുന്നു. അനുതപിക്കുന്ന ഒരു പാപിയെ കുറിച്ചു സ്വൎഗ്ഗദൂതന്മാർ സന്തോഷിക്കുന്നു. എന്നു് വാക്യം നമ്മെ കേൾപ്പിക്കുന്നു.

പ്രിയസഹോദരാ! അപ്പൊസ്തോലൻ ഈ ചോദ്യം താൻ ഒരിക്കൽ ചോദിച്ചു എന്നു് വിചാരിക്കരുതു. അതായ്തു അതു ഒരിക്കലായി ചോദിച്ചു തീൎക്കാവുന്നതല്ലെന്നു വിചാരിക്കുക. അതായ്തു ഈ ലോകത്തോടു വേഷ തുല്യരാകാതെ നന്മയും പ്രസാദവും തികവും ഉള്ള ദൈവഹിതം ഇന്നതാകുന്നു എന്നു അറിയുക. (റൊ. ൧൨-൨.)

അതിനാൽ ദിനം പ്രതിയെന്നപോലെ നിങ്ങൾ ഇതിനെ ചൊദിപ്പീൻ. നിങ്ങൾ നിങ്ങളുടെ കിടക്കയിൽ നിന്നു എഴുനെല്ക്കുമ്പോൾ ഈ മേൽ പ്രസ്താവിച്ച ചോദ്യത്തോടുകൂടി എഴുനേല്പീൻ. അതിനെ പഠിപ്പിച്ചു തരുന്നതിന്നു അവനോടു അപേക്ഷിപ്പീൻ. അവൻ മുട്ടുന്നവൎക്കു തുറന്നു കൊടുക്കുന്നവനാകുന്നു. എന്നു നിങ്ങൾ അറിവിൻ. നാം നമ്മുടെവകയല്ലാ. എന്നാലൊ കളങ്കമില്ലാത്തതും കറയില്ലാത്തതും ആയ കുഞ്ഞാടിൻ തിരുരക്തത്താൽ വിലയ്ക്കുകൊള്ളപ്പെട്ടവരാകുന്നു എന്നുള്ളതു എല്ലായിപ്പോഴും വിചാരിക്കേണ്ടിയിരിക്കുന്നു. ദൈവം നമ്മെ പലപ്രകാരത്തിലും വിളിക്കുന്നുണ്ടു അതുകൾക്കു നാം ശ്രദ്ധ വെയ്ക്കാതെ നടക്കുന്നു. നമ്മിൽ പലരെപ്പേർ അവന്റെ ശബ്ദത്തെ കേൾക്കാത്തവരും അവനോടു ചോദിക്കാത്തവരുമായുണ്ടു്. ഹാ! എന്തുകൊണ്ടു ഇങ്ങിനെ എന്നു ആലോചിക്കേണ്ടിയിരിക്കുന്നു. അതായ്തു പലരും അവരവരുടെ ഹൃദയത്തിൽ മൂന്നു പ്രാണസഹോദരന്മാരെ കുടിയിരുത്തിട്ടുണ്ടു- അവർ ഒരു വിനാഴികപോലും സമയം ചിലവിടാതെ അന്യോന്യം ചിലച്ചുകൊണ്ടി

രിക്കുന്നു. ആ മൂന്നു സഹോദരന്മാർ ആരാകുന്നു എന്നു ഇപ്പോൾ
തന്നെ ആലോചിപ്പീൻ. ജഡം, പിശാചു, ലോകം, ഇവർ ഹൃദയ
ത്തിൽ ഇരിക്കുന്നതാകും ഒന്നും ചെയ്യുന്നതിന്നു മനുഷ്യന്നു ശക്തിയി
ല്ലാതെ വരുന്നതിനാൽ ആകുന്നു. അതിനെ അറിഞ്ഞു ഉടനെ ത
ന്നെ നീക്കിത്തരുന്നതിന്നു ദൈവത്തോടു യാചിപ്പീൻ. യഹോവാ
യുടെ ആത്മാവു ഗിദെയോന്റെ മെൽ പ്രവേശിച്ചതായി കേട്ടിട്ടുണ്ട
ല്ലൊ. അപ്പോൾ അവൻ ശക്തനായി. എന്നതുപോലെ ഇപ്പോൾ
തന്നെ ദൈവത്തോടു ദൈവമെ! എന്നിൽ (ഹൃദയത്തിൽ) പീഠം ഇ
ട്ടിരിക്കുന്ന പരായ ജഡം, പിശാചു, ലോകം, എന്നീ മൂവരെ വെളി
ക്കിറക്കിത്തരേണമെ! എന്നു പ്രാർത്ഥിപ്പിൻ. അപ്പോൾ അവൻ ശക്തി
തരും. നിങ്ങൾക്കു അവന്റെ ശബ്ദത്തെ കേൾക്കാം. ഒട്ടും സംശയ
മില്ല സാധുവായും നുറുങ്ങിയ ആത്മാവുള്ളവനായും എന്റെ വച
നത്തിങ്കൽ വിറെക്കുന്നവനായും ഉള്ള ആ മനുഷ്യനെ ഞാൻ കാത്തു
കൊള്ളും എന്നു ദൈവമായ യഹോവാ കല്പിക്കുന്നു. (എശാ. ൬൬.
൨.) അപ്പോൾ അവൻ (ദൈവം) തന്റെ ഇഷ്ടത്തെ, നീ, നന്റെ
ഹൃദയത്തെ അവന്നു കാഴ്ചയായി വെച്ചു എങ്കിൽ അതിന്മേൽ (ഹൃദ
യത്തിന്മേൽ) എഴുതും നിശ്ചയം. നീ നിന്റെ ഹൃദയത്തെ ഇപ്പോ
ൾ ഈ യൌവന കാലത്തു കാഴ്ചയായി സമർപ്പിക്കാതെ വാർദ്ധക്യ
ത്തെ കരുതിയിരുന്നാൽ അപ്പോഴത്തെ സ്ഥിതിയെ പറ്റി നിന
ക്കു അറിയാമൊ? വാക്യം നമ്മോടു കല്പിക്കുന്നതു ഇന്നേദിവസം നി
ന്റേതല്ലൊ. നിനക്കും മരണത്തിന്നും മദ്ധ്യെ ഒരടി അകലം മാത്രമെയു
ള്ളു നിശ്ചയം (ശമു ൨൦. ൩) അതിനാൽ മരണം എപ്പോൾ ത
ന്റെ കല്പനയും കൊണ്ടു വരുന്നു എന്നു ആരു അറിഞ്ഞിരിക്കുന്നു.
ഇതിനെപ്പറ്റി പഴയ ചരിത്രത്തിലെക്കു ഒന്നു തിരിഞ്ഞുനോക്കുന്ന
പക്ഷം ഇസബെൽ രാജ്ഞിയെ നമുക്കു കാണാം. അവൾ തന്റെ ക
ണ്ണുകളിൽ മഷി എഴുതി മുടി ഭംഗിവരുത്തി കൊണ്ടു ഇരിക്കുന്ന അ
ളവിൽ അല്ലയൊ മരണദൂതു വന്നറിയിച്ചതു. ഇനിയും വേറെ ഒരു
സാക്ഷിക്കൂടെ എടുത്തു നോക്കാം. ബെൽശസർ രാജാവു വിരുന്നു ക
ഴിഞ്ഞുകൊണ്ടിരിക്കുമ്പോൾ അല്ലയൊ ഭിത്തിയിന്മേൽ അവന്റെ
മരണവിധി ഉച്ചരിച്ചതു. ഇതുകളെ ഒക്കെ നാം കേട്ടിരിക്കെ നാം
അറിയാത്ത നാഴികയിൽ നമ്മുടെ മരണദൂതൻ വന്നു കല്പന വായിച്ചു
കേൾപ്പിക്കുമ്പോൾ അതായതു ഈ രാത്രിയിൽ നിന്റെ ആത്മാവി
നെ നിന്നിൽ നിന്നു ചോദിച്ചാൽ നിന്റെ സ്ഥിതി എന്താണു. അ
തുകൊണ്ടു നീ നിന്റെ പാപങ്ങളിൽ മരിക്കാതെ ഇരിപ്പാൻ സൂക്ഷി
ക്ക. ദൈവമെ! ദാസൻ എന്തു ചെയ്യുന്നതിന്നു തിരുമനസ്സായിരിക്കുന്നു
എന്നു കേണു അപേക്ഷിക്ക. തിരുവിഷ്ടത്തെ അറിഞ്ഞു പ്രവൃത്തിക്കു
ന്നവരാകുവിൻ. കാരുണ്യവാനായ ദൈവം തന്റെ ജീവശ്വാസ
ത്തെ നിന്നിലെക്കു ഊതുവാൻ പ്രാർത്ഥിക്ക (ഹെസ ൩൭. ൯.) അ

പ്പോൾ നിന്റെ ഹൃദയത്തിൽ ജീവനുള്ള ദൈവത്തെ കുറിച്ച് മോഹം ജനിക്കും. സങ്കീ ൪൨. ൨. പ്രസംഗവാക്യം ഉപദേശിക്കുന്ന പ്രകാരം കർത്താവെ ഞാൻ എന്തു ചെയ്യുന്നതിനു നിനക്കു മനസ്സായിരിക്കുന്നു എന്നു ഓരോരുത്തനും ചോദിക്കട്ടെ. (പി. വൈ ഇ.)

## നോമ്പിനെക്കുറിച്ച്.

ഒന്നാം പാത്തു അവസാനിച്ചതിന്റെ ശേഷം.

നമ്മുടെ കർത്താവു ഇഹലോകത്തിൽ വാസം ചെയ്തു മുപ്പത്തിമൂന്നു സംവത്സരങ്ങൾക്കിടയിൽ മനുഷ്യരുടെ രക്ഷക്കാവശ്യങ്ങളായിട്ടു താൻ കല്പിച്ചും പ്രവൃത്തിച്ചും മനുഷ്യരെ പഠിപ്പിച്ചിട്ടുള്ള മുഖ്യവിഷയങ്ങളിൽ ഒന്നാകുന്നു എന്നു വിശുദ്ധവേദം നമ്മെ പഠിപ്പിക്കുന്നു. ലോകസംബന്ധമായ സംഗതികൾ തന്നെയും ശക്തിയുള്ളതായിട്ടും നിലനില്ക്കുന്നവയായും തീരണമെങ്കിൽ അതു കല്പിക്കുന്ന ആളു തന്നെ അതിനെ ഒന്നു പ്രവൃത്തിച്ചു കാണിക്കേണം എന്നുള്ളതു എത്രയും അത്യാവശ്യമായിട്ടുള്ള ഒരു സംഗതിയാകുന്നുവല്ലൊ. അതിനായിട്ടു നമ്മുടെ കർത്താവു യാതൊന്നും ഭക്ഷിക്കാതെയും കുടിക്കാതെയും നാല്പതു പകലും നാല്പതു രാവും നോമ്പുനോക്കിയതായി കാണുന്നു. (മത്തായി. ൪. ൨) സർവ്വലോകത്തിന്റെയും പാപത്തെ നീക്കിക്കളവാനായിട്ടു സ്വർഗ്ഗത്തിൽ പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തുള്ള സകലമഹിമകളെയും വെടിഞ്ഞു സ്വർഗ്ഗം ചായിച്ചു ഭൂമിയിലേക്കു ഇറങ്ങിവന്നവനായ ആ ദിവ്യ കുഞ്ഞാടിനു നോമ്പുനോക്കീട്ടു വല്ല ആവശ്യവും ഉണ്ടെന്നു വിചാരിക്കുന്നുവൊ യാതൊന്നുമില്ലായിരുന്നു. എന്നാലും തന്റെ സൃഷ്ടികളായിരിക്കുന്ന മനുഷ്യർക്കു ഒരു കണ്ടുപഠിതവ്യമായിത്തീരത്തക്കവിധത്തിലല്ലയൊ താൻ പ്രവൃത്തിച്ചിരിക്കുന്നതു. അതിനാൽ നാം തന്റെ പിൻഗാമികളായിത്തീരേണമെന്നിരുന്നാൽ താൻ പ്രവൃത്തിച്ചിരിക്കുന്നതിനെ പിന്തുടരുന്നതിനു ബദ്ധപ്പെടുക. അല്ലാഞ്ഞാൽ നമുക്കു തന്റെ ശിഷ്യന്മാരായിത്തീരുവാൻ കഴികയില്ലാ എന്നതു സർവ്വസമ്മതമായ ഒരു സംഗതിയാകുന്നുവല്ലോ. ഒന്നിൽ തെറ്റുന്നവൻ സകലത്തിലും തെറ്റുന്നു. അതിനാൽ തന്റെ പിന്നാലെ ചെല്ലുന്നതിനു നാം ബദ്ധപ്പെട്ടോടുക.

൨. താൻ സ്വർഗ്ഗാരോഹണം ചെയ്തതിന്റെ ശേഷം തന്റെ ശിഷ്യന്മാർ ഇവയെ വീഴ്ചകൂടാതെ ആചരിക്കേണമെന്നു താൻ ലോകത്തിൽ വച്ചു തന്നെ തന്റെ ശിഷ്യന്മാരോടു എത്രയും ഊർജ്ജിതമായി കല്പിച്ചിരുന്ന ഒരു സംഗതിയാകുന്നു എന്നു കാണുന്നു. (മത്താ. ൯. ൧൫. ലൂക്കോ. ൫. ൩൫) അതിനാൽ ഒന്നാമതായി താൻ പ്രവൃത്തിച്ചു കാണിച്ചിരിക്കുന്നു. രണ്ടാമതായി അവയെ ആചരിക്കേണമെന്നു തന്റെ തിരുവായാൽ തന്നെ അരുളിച്ചെയ്തിരിക്കുന്നു. താൻ ന്യായപ്രമാണ സംബന്ധമായുള്ള സകല കല്പനകളെയും പൂർത്തിയാക്കുവാനായിട്ടല്ലാതെ ഇല്ലായ്മചെയ്‌വാനായി താൻ ഒരിക്കലും വന്നിട്ടില്ല. അതിനാൽ മുൻപിലത്തേതിലും ശക്തിയായിട്ടല്ലയൊ താൻ അപ്പോസ്തോലസഭയിൽ കല്പിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നതു.

൩. തന്റെ ഉയർത്തെഴുന്നേല്പിന്റെ ശേഷം താൻ നാല്പതു ദിവസം ഈ ഭൂമിയിൽ സഞ്ചരിക്കയും, അതിന്റെ ശേഷം പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തേക്കു കരേറുകയും ചെയ്തതിന്റെ ശേഷം ശിഷ്യന്മാർ തന്റെ കല്പനപ്രകാരം എത്രയും എരിവോടുകൂടി അവയെ ആചരിച്ചു വന്നതായിട്ടും കാണുന്നു. (നടപ്പി. ൧൩. ൨) അതിനാൽ പ്രിയമുള്ളവരെ ഈ സംഗതിയിൽ സുറിയാനി സത്യവിശ്വാസ സഭയിലെ മതോപദേശസാരങ്ങളും ഇതരമതക്കാരുടെ വിശ്വാസ നടപടികളെയും തമ്മിൽ താരതമ്യപ്പെടുത്തി നോക്കുന്നു എങ്കിൽ സത്യമായിട്ടുള്ളതെന്നു മനസ്സിലാക്കുന്നതിനു യാതൊരു പ്രയാസവുമില്ലല്ലൊ. അതിനാൽ പ്രിയരെ നാം ആചാരക്രമമായി വിചാരിച്ചുപോരുന്ന വലിയതും ശക്തിയുള്ളതുമായ ഈ നോമ്പു പൂർവ്വികകാലം മുതല്ക്കു പിതാവായ ദൈവം തന്റെ സഭയിൽ ക

ല്ലിച്ച സ്ഥിരപ്പെടുത്തിയിരുന്നതും നമ്മുടെ രക്ഷകൻ താൻമനുഷ്യാവതാരം ചെയ്തു ലോകത്തിൽ സ്തുതിചെയ്തിരുന്നപ്പോൾ പൂൎവാധികമായ ശക്തിയോടുകൂടി തന്റെ അപ്പോസ്തോലസഭയാൽ കല്പിച്ച നിശ്ചയിച്ചിരിക്കുന്നതും അതിനെവിട്ടു കൂടാതെ ചിലർ ഇന്നേവരെയും കൊണ്ടാടിവരുന്ന ഒരു സംഗതിയാകുന്നു എന്ന വിശ്വസിക്കുന്നതിന്ന ഇപ്പോൾ വല്ല തടസ്സവുമുണ്ടോ. ഹാ കൎത്താവിനോടു എങ്ങിനെ മത്സരിപ്പാൻകഴിയും. ഈ മേൽ വിവരിച്ചിരിക്കുന്നതത്രയും സുറിയാനി സഭയിൽ ഉള്ള വിശുദ്ധ പിതാക്കന്മാർ നിയമിച്ചതല്ലാ എന്ന ഓൎക്കാമൊ. തന്റെകല്പനയെ ആധാരമാക്കികൊണ്ട അതിനെപിന്തുടരുകയത്രെ അവർ ചെയ്യുന്നതു. സുറിയാനിമേലദ്ധ്യക്ഷന്മാർ നമ്മെ ബുദ്ധിമുട്ടിക്കുന്നതിനൊ അവൎക്ക വല്ലതും കാൎയ്യലാഭം വരുത്തികൊള്ളാം എന്ന വിചാരിച്ചൊ ശട്ടംകെട്ടിയിരിക്കുന്നവയാകുന്നുവോ, റോമാസഭയിൽ നിന്നും തള്ളികയറിയിരിക്കുന്ന ചില ദുൎമ്മൎയ്യാദകൾ ആകുന്നു എന്നുനടിക്കുന്ന ചില വിദ്വാന്മാരുടെ ഉപദേശവുമായി വല്ല സാമ്യവുമുണ്ടോ. അതിനാൽ കല്പിച്ച സ്ഥിരപ്പെടുത്തിയിരിക്കുന്ന സംഗതിയാൽ ഈഷൽ ഭേദവും ചെയ്യാതെ അതിനെപൂൎണ്ണമായും സത്യമായും പിന്തുടരുക, എന്നാൽ ഇത്രയും പറഞ്ഞതുകൊണ്ട മീൻ ഇറച്ചി മുതലായി ഭക്ഷണ സംബന്ധമായ സംഗതികളിൽ നിന്ന ഒഴിഞ്ഞിരിക്കുന്നതു മാത്രമാകുന്നു നോൻപു എന്നും അങ്ങിനെയാകുന്നു ഇവിടെ സൂചിപ്പിക്കുന്നതു എന്നും ഒരുത്തരും വിചാരിച്ചുപോകരുതേ. നോൻപിന്റെ ഉദ്ദേശം തന്നെ എന്താകുന്നു എന്ന വിചാരിപ്പീൻ. ഇതിന്റെ ആന്തരം ജഡകാൎയ്യങ്ങളെക്കാൾ ആത്മകാൎയ്യങ്ങളെ വില മതിക്കേണ്ടതാകുന്നു എന്ന പഠിപ്പിപ്പാനും ജഡമോഹങ്ങളെ കീഴടക്കി ആത്മാവിനെ പുഷ്ടിയാക്കുവാനും ജഡമോഹങ്ങളെ നിരോധിച്ചുകൊണ്ട ആത്മാവിനെ ദൈവീക കാൎയ്യങ്ങളിലേക്കു ഉണൎത്തുവാനും സാത്താനെ ജയിക്കുന്നതിന്ന ഒരു ആയുധമായിരിപ്പാനുമത്രെ. അതിനാൽ ഇതിനെ ഫലപ്രദമാക്കിതീൎക്കുന്നതിനുള്ള പ്രാൎത്ഥന, വേദപുസ്തകവായന, അനുതാപം ഇത്യാദികളായ ആത്മ സംബന്ധമായ സംഗതികളിലും നാം എത്രയും തീഷ്ണയുള്ളവരായി ഇരിക്കേണമെന്നുള്ളതു എത്രയും ഒഴിച്ചുകൂടാത്ത ഒരു കൎത്തവ്യകൎമ്മമാകുന്നുവല്ലോ. എന്നാൽ അക്ഷരപ്രകാരം മാത്രം നാം നോൻപിനെ കഴിച്ചുകൂടിയാൽപോരാ. പിന്നെയോ നമ്മുടെ ആത്മാക്കളുടെ പ്രയോജനത്തിന്നുതകുന്നവയായുള്ള ആത്മീക കാൎയ്യങ്ങളിലും നാം സ്ഥിരമുള്ളവരായി കാണപ്പെടെണമെന്നുള്ളതിനെക്കുറിച്ച ഈ നോൻപിനെ അക്ഷരപ്രകാരവും ആത്മീക പ്രകാരവും എത്രയും പതിവ്രതയോടും ഭക്തിയോടും കൃത്യനിഷ്ഠയോടുംകൂടി ആചരിച്ചുവന്നവരും സത്യവിശ്വാസസഭയുടെതൂണുകളുമായി വിചാരിക്കപ്പെട്ടിരിക്കുന്നവരുമായ വിശുദ്ധ പിതാക്കന്മാർ ഇതിനെക്കുറിച്ച പറഞ്ഞിരിക്കുന്നതിനെ കെൾപ്പിൻ. നൊൻപു എന്നുപറഞ്ഞാൽ മീൻ ഇറച്ചി മുതലായ ഭക്ഷണപാനീയങ്ങളിൽ നിന്ന മാത്രം ഒഴിഞ്ഞിരിക്കുന്നതാകുന്നുവൊ സത്യനൊൻപിന്റെഅടയാളം. ഹാ ഇതുകൊണ്ടുമാത്രം പൊരാ നമ്മുടെജീവിതത്തിന്നുതകുന്നവയും നമ്മെകൎത്താവിനൊടു അടുപ്പിക്കുന്നവയുമായുള്ള ആത്മീകകാൎയ്യങ്ങളിലും നാം ഉയൎച്ചയുള്ളവരായി കാണപ്പെടണമെന്നും അപ്രകാരം കാണപ്പെടുന്നവർ ആകുന്നു സത്യനൊൻപുകാർ എന്നുമത്രെ പറഞ്ഞിരിക്കുന്നതു. എന്നാൽ ഇവർ പറഞ്ഞിരിക്കുന്നവർ എങ്ങിനെയുള്ളവർ ആയിരുന്നു എന്ന വിചാരിപ്പീൻ.

ഹാ ഇതിനെ പറഞ്ഞിരിക്കുന്നവർ വായിലേക്കു പൊകുന്ന വസ്തുവിന്ന അശുദ്ധിയില്ലാ എന്നുള്ള ഏകവാക്യത്തിന്മേൽ ചാഞ്ഞുകൊണ്ട തങ്ങളുടെ ജഡമൊഹങ്ങളെ നിവൃത്തിക്കുന്നതിനും ദൈവീക രഹസ്യങ്ങളുടെ ശക്തിയെ കുറക്കുന്നതിന്നു തരമെന്ന കരുതി വിരുത്തും കൊടായും കെട്ടി നടക്കുന്ന കുഞ്ഞാടുകളുടെ വെഷം ധരിച്ചിരിക്കുന്നചെന്നായ്ക്കളും സ്ഥിരമില്ലാത്ത ആത്മാക്കളെ വഞ്ചിക്കുന്നവരുമായ ആത്മാക്കളല്ലാ. പിന്നെയൊ കൃത്യമായിട്ടും സത്യമായിട്ടും ഇതിനെ ആചരിച്ചവരും തങ്ങളുടെ നേട്ടങ്ങളെ മുഴുവനും വേണ്ടിവന്നാൽ തങ്ങളുടെ ജീവനെക്കൂടെയും കൎത്താവിന്റെ പേൎക്കായിട്ടു ഉപെക്ഷിച്ചവരും അനെകം കഷ്ടങ്ങളെ സഹിച്ചിട്ടുള്ളവരുമായ വിശുദ്ധിയുടെയും അനുസരണത്തിന്റെയും മക്കൾ ആയിരുന്നു. എന്ന വിചാരിക്കാമൊ. എന്നാൽ ഇപ്രകാരമുള്ള സംഗതികളെ യാതൊന്നിനെയും ആചരിച്ചിട്ടു കാൎയ്യമില്ലാ എന്ന നടിച്ചുകൊണ്ട ദൈവ വേഷധാരികളായിരിക്കുന്ന

വക്കു ഇപ്പോഴത്തെ വേദപുസ്തകവും (പുതിയ അച്ചടി) സഹായ്ക്കുമായിരിക്കുമല്ലൊ. (മത്തായി. ൨൪. , ൩൫ മൎക്കോസു ൧൩. ൩൧). ഹാ പ്രിയ സഹോദരങ്ങളെ ഇതു വേദപുസ്തകമായിട്ടാകുന്നു വകവെച്ചിരിക്കുന്നതു ദൈവാത്മാവിനാൽ എഴുതപ്പെട്ടിരിക്കുന്ന സംഗതികൾക്കു ഒന്നിനൊന്നു വിപരീതമായി വരുമെന്നു വിചാരിക്കുന്നുവൊ. ഒരിക്കലുമില്ല. എന്നാൽ ഇപ്പോഴത്തെ വേദപുസ്തകത്തിൽ പൂൎവ്വാചാരവിരുദ്ധങ്ങളായി അനേകം സംഗതികൾ അടങ്ങിയിരിക്കുന്നതുകൊണ്ടു അവരവരുടെ മതസംബന്ധമായുള്ള സംഗതികളെ പുലൎത്തുന്നതിനു ആവശ്യമുള്ളപ്പോൾ കൂട്ടുകയൊ കുറയ്ക്കുകയൊ ചെയ്യാവുന്നൊരു കഥപ്പുസ്തകമെന്നാണു വിചാരിപ്പാനുള്ളതു. എത്ര ഭയങ്കരമായിരിക്കുന്നൊരു സംഗതി ഇപ്രകാരം വേദപുസ്തകത്തെ കൂട്ടുകയോ കുറയ്ക്കുകയൊ ചെയ്യുന്നവരുടെ ശിക്ഷ എന്താകുന്നു. എന്നു വിചാരിപ്പിൻ. (വെളിപാടു ൨൨. ൧൮ ൧൯) ഇതിനെ ആധാരമാക്കിക്കൊണ്ടു പിന്തുടരുന്നവരുടെയും ശിക്ഷ ഇതു തന്നെയല്ലയോ എന്നാലോചിപ്പിൻ. ഹാ നാശത്തിലേക്കു പോകുന്നവാതിൽ വീതിയുള്ളതും വഴി വിസ്താരമുള്ളതുമാകുന്നു. അതിനെ പിന്തുടരുന്നവരും പലരാകുന്നു. എന്നാൽ ജീവങ്കലേക്കു പോകുന്നവഴി വീതി കുറഞ്ഞതും വാതിൽ ഇടുങ്ങിയതുമാകുന്നു. അതിനെ കണ്ടെത്തുന്നവരൊ ചുരുക്കമാകുന്നു. എന്നു നമ്മുടെ കൎത്താവു കല്പിച്ചിട്ടുള്ളതിനു വ്യത്യാസമുണ്ടൊ, ഇപ്രകാരമുള്ള സംഗതികളിൽ സുറിയാനി സത്യവിശ്വാസ സഭയുടെ മക്കളായിരിക്കുന്ന നാം ഓരോരുത്തരുടെയും സ്ഥിതിയെക്കുറിച്ചു വിചാരിക്കുന്നു എങ്കിൽ കാതഴിഞ്ഞ പുസ്തകം പോലെ ആകുന്നു എന്നു പറവാൻ തക്ക നിലയിൽ എത്തിയിരിക്കുന്നതു എത്രയൊ പരിതാപകരമായ ഒരവസ്ഥയാകുന്നു. അതിനാൽ ഇപ്രകാരമുള്ള സംഗതികളെ ഒക്കെയും വിട്ടൊഴിഞ്ഞു എങ്കലേക്കു തിരുവിൻ തിരുവിൻ. എന്നു നമ്മുടെ രക്ഷകൻ നമ്മുടെ ഓരോരുത്തരുടെയും ഹൃദയവാതുക്കൽ വന്നു മുട്ടിവിളിക്കുന്നു. ഹാ അവന്റെ ശബ്ദം എത്രമധുരമായിരിക്കുന്നു. (തുടരും)

~~~~~~~~~~~~~~~~~~~~

## മലയാളമിത്രത്തിന്റെ ഒരു സ്വപ്നം.

വേദപുസ്തക സമൂഹത്തെ സംബന്ധിച്ചു ചൎച്ചടൈംസ് എന്ന ഇംഗ്ലീഷുപത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു മുഖപ്രസംഗത്തിന്റെ ചുരുക്കം കഴിഞ്ഞ ഇടവകപത്രികയിൽ ചേൎത്തതു മിത്രത്തിനു ഒട്ടും രസിച്ചില്ലെന്നു കാണുന്നു. അംഗ്ലിയാസഭയിലെ ഒരു ശാഖയുടെ അഭിപ്രായം പകൎത്തിയതിൽ മിത്രം ഞങ്ങളോടു ശഠിക്കുന്നതു കാൎയ്യമറിയാതെയാണെന്നു പറയണമെന്നില്ലല്ലൊ. റൊമാക്കാരുടെ വരവുവരെ മലങ്കര സുറിയാനിസഭ അപ്പോക്രിഫാ പുസ്തകങ്ങളെ വേദപുസ്തകത്തിന്റെ ഒരു ഭാഗമായി വിചാരിച്ചിരുന്നില്ലെന്നു മിത്രം പ്രസ്താവിക്കയും അതിലേക്കു തെളിവായി വലിയ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ ബുക്കാനാൻ സായ്പിനു കൊടുത്ത പഴയ കയ്യെഴുത്തു വേദപുസ്തകത്തിൽ അപ്പോക്രിഫാ ഇല്ലായിരുന്നു എന്നു രേഖ കാണിക്കയും ചെയ്തിരിക്കുന്നു. ഇതു ഒരിടത്തല്ല രണ്ടു സ്ഥലത്തു മിത്രം എടുത്തു പറഞ്ഞിരിക്കുന്നു. ഈ അറിവു മിത്രാധിപൎക്കു എവിടെ നിന്നു കിട്ടിയെന്നറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. അദ്ദേഹം കെംബ്രിഡ്ജിൽ പോയി ആ പുസ്തകം പരിശോധിച്ചിട്ടില്ല. വേറെവല്ല പുസ്തകങ്ങളിലും ഈ വിവരം വായിച്ചു കണ്ടതായി ലക്ഷ്യം ചൂണ്ടികാണിച്ചിട്ടുമില്ല. തന്റെ മനോരഥം സാധിപ്പാൻ വേണ്ടി വായനക്കാരെ പലതും തെറ്റിദ്ധരിപ്പിക്കുന്നതു മിത്രത്തിന്റെ പതിവാണെന്നു പല സന്ദൎഭങ്ങളിലും ഞങ്ങൾ രേഖാമൂലം ചൂണ്ടികാണിച്ചിട്ടുണ്ടു. ഇതും ആ കൂട്ടത്തിൽ ഒന്നാണ. ബുക്കാനാൻ മലയാളത്തു നിന്നു കൊണ്ടുപോയ കയ്യെഴുത്തുപുസ്തകത്തിൽ അപ്പോക്രിഫാ പുസ്തകങ്ങൾ അടങ്ങീട്ടുണ്ടെന്നു പറവാൻ ഞങ്ങൾക്കു ഒട്ടും അധൈൎയ്യമില്ല. ഞങ്ങൾ പറയുന്നതു മിത്രം സ്വപ്നം കണ്ടെഴുതിയതുപോലെയല്ല. കെംബ്രിഡ്ജ സൎവ്വകലാശാലയിൽ ഉള്ള സുറിയാനി കയ്യെഴുത്തു പുസ്തകങ്ങളുടെ ലിസ്റ്റ സൎവ്വകലാശാലയിൽ നിന്നു പ്രസിദ്ധപ്പെടുത്തീട്ടുള്ളതു ഞങ്ങളുടെ കൈവശമുണ്ടു. അതിന്റെ
~~~~~~~~~~~~~~~~~~~~

൧൮൦൭-ാം പുറത്തു ബുക്കാനാൻ മലയാളത്തുനിന്നു കൊണ്ടുപോയ വേദപുസ്തകത്തിന്റെ വിവരണം ചേർത്തിരിക്കുന്നതു താഴെ പറയും പ്രകാരമാണ.

"ബുക്കാനാൻ ബൈബിൾ രണ്ടുഭാഗമായിട്ടാണ. പഴയനിയമവും അപ്പൊക്രീഫായും അടങ്ങിയ കടലാസുകൾ ൩൭൦-ാം പുറം വരെയുണ്ട. പുതിയനിയമം ൩൪൩-ാം പുറം വരെയാണ. ഇന്ത്യയിലെ ശീതോഷ്ണഭേദം കൊണ്ടു പലസ്ഥലങ്ങളിലും അക്ഷരങ്ങൾ മാഞ്ഞുപോയിട്ടുണ്ട". ഈ കയ്യെഴുത്തുപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന പുസ്തകങ്ങളുടെ പേർവിവരം കൂടെ ഒരു പട്ടികയിൽ ചേർത്തുകാണുന്നു. അവ ഏതെല്ലാമെന്നാൽ മോശയുടെ പുസ്തക. ൫, യോബ, യോശുവ, ന്യായാധിപതിമാർ, ൧-ം ൨-ം ശമുയെൽ, സങ്കീർത്തനം, ൧-ം ൨-ം രാജാക്കന്മാർ, ൧-ം ൨-ം നാളാഗമം, സുഭാഷിതം, എക്ലസിയാസ്റ്റസ്, പാട്ടുകളുടെ പാട്ട, ശ്ലോമൊന്റെ ജ്ഞാനം, ഏശായ, യറമിയ, വിലാപം. ൧-ം ൨-ം ബാറൂഹ്, എസെക്കിയെൽ, ഹോശിയ. യോവെൽ, ആമോസ, ഒബദിയ, യോന, മീഖാ, നാഹൂം, ഹബക്കൂക്ക, സെഫനിയാ, ഹഗ്ഗായി, സക്കറിയാ, മാലാഖി, ദാനിയെൽ, ബാല്യംപെരുമ്പാമ്പും, രൂഥ, ശൂശന്നാ, എസ്ഥേർ, യൂദിത്ത, എസ്രാ. നെഹമിയ. പ്രസംഗകാരൻ, ൧-൨-൩-൪ മക്കബായക്കാർ, എസ്ദ്രാസ, തുബീത്ത, ഇവയും പുതിയനിയമത്തിൽ എവൻഗേലി നാലും പൌലൊസിന്റെ ലേഖനങ്ങൾ ൧൪-ം നടപടി, യക്കോബ, ൧-ം ൨-ം പത്രോസ, ൧-൨-൩-ം യോഹന്നാൻ, യൂദാ, ക്ലീമീസിന്റെ ൨ പുസ്തകങ്ങൾ ഇവയാകുന്നു. ഈ പുസ്തകത്തിന്റെ പുറംകടലാസിന്മേൽ തിരുവിതാംകൂറിൽ കണ്ടനാട്ടുപള്ളി മാർ ദിവന്നാസ്യോസിനാൽ ഡാക്തർ ബുക്കാനാന ൧൮൦൭-ൽ സമ്മാനമായി കൊടുക്കപ്പെട്ടതു" എന്നു അച്ചടിച്ചിട്ടുണ്ട.

ഈ വിവരണം വായിച്ചാൽ ബുക്കാനാൻ കൊണ്ടുപോയ പഴയപുസ്തകത്തിൽ അപ്പൊക്രീഫാ ഇല്ലന്ന മിത്രം പറഞ്ഞതു സ്വപ്നമൊ, അല്ലെങ്കിൽ വായനക്കാരെ വഴിതെറ്റിക്കുവാൻവേണ്ടി "വ്യാജത്തിന്മേൽ വ്യാജം കൂട്ടിച്ചേർത്തതൊ" ആണെന്നു അനുമാനിക്കേണ്ടിയിരിക്കുന്നതിൽ ഞങ്ങൾ വ്യസനിക്കുന്നു.

ബുക്കാനാൻ മലയാളത്തുനിന്നു ഈ ഒരു പുസ്തകം മാത്രമല്ലാ കൊണ്ടുപോയതെന്നുകൂടെ വായനക്കാർ അറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. വേദപുസ്തകം മുഴുവൻ അടങ്ങിയ ഈ പുസ്തകം കൂടാതെ വേദത്തിന്റെ പലഭാഗങ്ങൾ ഉൾപ്പെട്ട കയ്യെഴുത്തുപുസ്തകങ്ങളും ബുക്കാനാൻ കൊണ്ടുപോയിട്ടുണ്ട. അവയുടെ വിവരണവും സർവ്വകലാശാലക്കാരുടെ ലിസ്റ്റിൽ കാണുന്നുണ്ട. അവയിലും അപ്പൊക്രീഫാ പുസ്തകങ്ങളിൽ പലതിന്റെയും പേർ കാണുന്നു. (മേല്പറഞ്ഞ പട്ടിക ൧൦൩-൧൦൭ വരെ പുറങ്ങൾ നോക്കുക). ഈ സ്ഥിതിക്കു മലങ്കരസുറിയാനിക്കാർ അപ്പൊക്രീഫായെ വേദപുസ്തകമായി വിചാരിച്ചിരുന്നില്ലന്ന മിത്രാധിപർ പ്രസ്താവിച്ചതു തന്റെ സഹജമായ പേക്കിനാവു അല്ലെന്നു ആർക്കുപറയാം. പത്രാധിപർ ദയവുചെയ്തു തന്റെ അറിവിന്റെ അടിസ്ഥാനം എന്താണെന്നു പ്രസ്താവിച്ചാൽ കൊള്ളാം.

## സൂചനകൾ.

കഴിഞ്ഞ ഓശാനഞായറാഴ്ച ഇംഗ്ലണ്ടിൽ പല പള്ളികളിലും കുരുത്തോല കൊടുക്കുകയും അതുപിടിച്ചുംകൊണ്ടു പ്രദക്ഷിണം നടത്തുകയും ചെയ്തതായി പത്രങ്ങളിൽ കാണുന്നു.

❖ ❖ ❖

കഴിഞ്ഞുപോയ ആർച്ച്ബിഷോപ്പിന്റെ അനുവാദത്തോടുകൂടി വിക്ടോറിയ ചക്രവർത്തിനിയുടെ മരണത്തിങ്കൽ ലണ്ടനിലെ ഭദ്രാസനപ്പള്ളിയിൽ നടത്തിയ ശുശ്രൂഷയിൽ താഴെ ചേർക്കുന്ന പ്രാർത്ഥന ഉപയോഗിച്ചിരുന്നതായി ലിവിങ്ങ് ചർച്ച് എന്ന പത്രത്തിൽ കാണുന്നു. പ്രാർത്ഥന. "ക്രിസ്തുവെ! നിത്യജീവനല്ലാതെ ദുഃഖമൊ വേദനയൊ നെടുവീർപ്പൊ ഇല്ലാത്ത ആ സ്ഥലത്തു നിന്റെ പരിശുദ്ധന്മാരൊടുകൂടി ഈ നിന്റെ ദാസിക്കു ആശ്വാസം നൽകണമെ".

മലയാളമിത്രവും ഞങ്ങളും തമ്മിൽ നടത്തിയ വാദപ്രതിവാദങ്ങൾ സമാപ്തിവരുത്തിവച്ചു എന്നു തോന്നുന്നു. അടിയിൽ വീണാലും കാലു മീതെയിരിക്കണമെന്ന മിത്രത്തിനുണ്ടായിരുന്നതായി കണ്ടുവന്നിരുന്ന സിദ്ധാന്തം ഇത്തവണ ഉപേക്ഷിച്ചുകളഞ്ഞതു എന്തുകൊണ്ടെന്നറിയുന്നില്ല. ഇതേ സംബന്ധിച്ചു ഞങ്ങൾക്കു ഒരു ചില്ലറ സംഗതി കൂടി പറയുന്നതിനുണ്ട്. അതു പറയുമ്പോൾ ചത്തിട്ടും കുത്തുന്നോ എന്നു വായനക്കാർക്ക് തോന്നിയേക്കും. അങ്ങനെയല്ല വായനക്കാരുടെ അറിവിനുവേണ്ടി മാത്രം പറയുന്നു എന്നേയുള്ളു.

സുറിയാനി സഭയെ ഒന്നടങ്കമായി അംഗ്ലിയാസഭയിൽ ചേർക്കണമെന്നു മിഷ്യനറിമാർക്കു ഉദ്ദേശമുണ്ടായിരുന്നു എന്നു കാണിപ്പാൻ ഈ സഭയിൽ അംഗ്ലിയാ പള്ളിക്രമം നടപ്പാക്കുവാൻ പോകുന്നു എന്നു ൧൮൭൫-ൽ അവർ റിപ്പോർട്ടു ചെയ്തതായി ഒരു വാക്യം പല സന്ദർഭങ്ങളിൽ ഞങ്ങൾ എടുത്തു കാണിച്ചിരുന്നുവല്ലോ. ഇതിനു മിത്രം സമാധാനം പറയാതെയിരുന്നശേഷം ഞങ്ങളുടെ നിർബ്ബന്ധം കൊണ്ടു കടശി ഒരു സമാധാനം പറകയുണ്ടായി. സുറിയാനി പള്ളികളിൽ അംഗ്ലിയാ പള്ളിക്രമം നടപ്പാക്കുവാൻ പോകുന്നു എന്നു ബിഷോപ്പു മിഡിൽത്തൻ ആരോ പറഞ്ഞുകേട്ടു എന്നല്ലാതെ അങ്ങനെ മിഷ്യനറിമാർ എഴുതിയെച്ചതായി ലക്ഷ്യമില്ലെന്നായിരുന്നു മിത്രത്തിന്റെ സമാധാനം. ഇതിനു ഞങ്ങൾ മറുപടി പറഞ്ഞിട്ടുണ്ടായിരുന്നു. ഇപ്പോൾ ഞങ്ങൾക്കു കുറെ കൂടെ വിശദമായ ഒരു ലക്ഷ്യം കിട്ടിയിരിക്കുന്നതിനാൽ അതുകൂടെ പറഞ്ഞേക്കാം. ഹൌവ്വർഡ സായ്പിന്റെ പുസ്തകം ൧൯൫-ാം പുറത്തു പറയുന്നതു. "ഈ സഭയുടെ പള്ളിക്രമങ്ങൾ അവരുടെ (അതായതു മിഷ്യനറിമാരുടെ) സ്വന്ത തോതിനോടു പൂർണ്ണമായി യോജിപ്പിക്കണമെന്നുള്ളതാകുന്നു. അവർ ഉദ്ദേശിച്ചതായി കാണുന്നു. ആർച്ചുബിഷോപ്പു മെനെസിസ ഒരുതരത്തിൽ പ്രവൃത്തിച്ചതു ഇവർ വേറൊരു വഴിയിൽ നടത്തുവാൻ ശ്രമിച്ചു. ൧൮൨൦-ാമാണ്ടിടയ്ക്കു തന്നെ സുറിയാനി ആരാധനക്രമത്തിനു പകരം ഇംഗ്ലീഷ പള്ളിക്രമം നടപ്പാക്കുവാൻ വിചാരമുണ്ടായി എങ്കിലും ഹോംകമ്മറ്റിയുടെ കല്പനയാൽ അതു ഭേദപ്പെടുത്തികളഞ്ഞു". ഒടുവിൽ പറഞ്ഞ വാചകം ഹൌവ്വർഡിന്റെ സ്വന്ത അഭിപ്രായമായിട്ടല്ല എഴുതിയിരിക്കുന്നതു. ൧൮൪൫-ാമാണ്ടിനു മുമ്പ് ഇവിടെ വരികയും മിഷ്യനറിമാരെയും മെത്രാനെയും അവരുടെ വേലകളെ കാണുകയും ചെയ്ത ജോസ്ഫ ഹൌ എന്ന സായ്പിന്റെ പുസ്തകം ൧-ാം വാല്യം ൧൮൩-ാം പുറത്തെ ആധാരമാക്കിയാണ ഇതു പറഞ്ഞിരിക്കുന്നതെന്നും കൂടെ വായനക്കാർ ഓർക്കേണ്ടതാകുന്നു. അതിനാൽ ൧൮൭൦-ലെ കാര്യം മിത്രം സമാധാനം പറഞ്ഞതുപോലെ വഴിയിൽ പറഞ്ഞു ബിഷോപ്പു മിഡിൽത്തനു അറിവുകിട്ടിയതല്ല. ഇവിടെ മിഷ്യനറിമാർ സാക്ഷാൽ ആഗ്രഹിച്ച സംഗതി തന്നെ ആയിരുന്നു എന്നും ഹോംകമ്മറ്റി ഉടനെ വിരോധിക്കാതിരുന്നെങ്കിൽ ൧൮൨൩-ലെ ഇടച്ചു ൧൮൭൫-ൽ തന്നെ ഉണ്ടായേനെ എന്നും സ്പഷ്ടമാകുന്നു.

❖ ❖ ❖

സുറിയാനിക്കാരെ ഇംഗ്ലീഷമതത്തിൽ ചേർക്കുന്ന സമ്പ്രദായം പ്രൊട്ടസ്റ്റന്റിസം അല്പം കാണിപ്പാൻ മലയാളമിത്രം പോയ ഒക്ടോബർ മാസത്തിലെ പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ഒരു പ്രസംഗത്തിൽ അംഗ്ലിയാസഭയും മെതോഡിസ്റ്റുസഭയും തമ്മിൽ ഉള്ള സ്ഥിതിയെ താഴെ പറയുംപ്രകാരം താരതമ്യപ്പെടുത്തിയിരുന്നു. "അംഗ്ലിയാ സഭ ബിഷോപ്പന്മാരാൽ ഭരിക്കപ്പെടുന്നു എന്നും മെതോഡിസ്റ്റുകാർക്കു ബിഷോപ്പന്മാരില്ലെന്നുമുള്ള വ്യത്യാസം നീക്കിയാൽ ഉപദേശങ്ങളിലും ആചാരങ്ങളിലും അവർ തമ്മിൽ സാരമായൊരു വ്യത്യാസവുമില്ല. ഒരു അംഗ്ലിയാ സഭക്കാരനു മററവരുടെ പള്ളയിൽ പോയി ആരാധനയിൽ സംബന്ധിപ്പാനും അവരുടെ പ്രാർത്ഥനയ്ക്കു ആമെൻ ചൊല്ലുവാനും യാതൊരു പ്രയാസവുമില്ല. "...എന്നാൽ അംഗ്ലിയാ സഭയും കിഴക്കിനടുത്ത സഭകളും തമ്മിലുള്ള വ്യത്യാസം ഇതുപോലെയല്ല. കിഴക്കിനടുത്ത സഭകളിൽ പല ദുരുപദേശങ്ങളും മൂഢാചാരങ്ങളും ഉണ്ടെന്നു അംഗ്ലിയാസഭ വിശ്വസിക്കുന്നു. ....ഈ ഉപദേശവ്യത്യാസം അംഗ്ലിയാക്കാരും മെതൊഡിസ്റ്റുകാരും തമ്മിൽ ഇല്ല."

മിത്രാധിപരുടെ ഈ അഭിപ്രായം അബദ്ധമാണെന്നു ഞങ്ങൾ അന്നേ കാണിച്ചിട്ടുണ്ടെങ്കിലും ഈയിടെ ഒരു അമെറിക്കൻ പത്രത്തിൽ കണ്ട ഒരുഭാഗം കൂടെ താഴെ ചേർക്കുന്നു. ഒരു അംഗ്ലിയാപാദ്രി എഴുതിയിരിക്കുന്നതു. "മിസ്റ്റർ

ഷുക്സ ഒരു പ്രെസ്ബിറ്റെറിയൻ ആണ. പ്രെസ്ബിറ്റെറിയൻ സംഘം വിട്ടുപോരുന്നതിന അവന്ന മനസ്സില്ല എങ്കിലും വേനൽകാലത്തു സ്ഥലം മാററാമസിക്കണ്ടിയിരിക്കുന്നതിനാൽ അപ്പോൾ അവനെ സക്രമെന്തിൽ സംബന്ധിപ്പിക്കുമൊ എന്ന എന്നോടു ചോദിച്ചു. ഇല്ല എന്ന ഞാൻ പറഞ്ഞു. എന്തുകൊണ്ടെന്ന അവൻ ചോദിച്ചു. ഞാൻ പറഞ്ഞു:—"നീ പാപത്തിൽ ജീവിക്കുന്നു ഇനിയും പാപത്തിൽ ജീവിപ്പാൻ തന്നെ ഉറച്ചിരിക്കുന്നു. ദൈവത്തിന്റെ കല്പനകളെയെല്ലാം അനുസരിപ്പാനും തന്റെ എല്ലാ വഴികളിലും നടക്കുവാനും നിനക്കു സമ്മതമില്ല." നീ എന്തു പറയുന്നു എന്ന അവൻ എന്നോടു ചോദിച്ചു. അതിന ഞാൻ പറഞ്ഞു;—"ഒരു കാതൊലിക്കാക്കൂട്ടത്ത സഭക്കാരൻ അല്ലാതെ പ്രെസ്ബിറ്റെറിയനൊ മററ എന്തെങ്കിലുമൊ ആയിരിക്കുന്നതു തന്നെ പാപമാകുന്നു. അതു കള്ളഉപദേശം, മതവിപരീതം, ഛിദ്രം, എന്നിങ്ങളിൽ ഉള്ള പാപമാകുന്നു. അതു മനഃപൂർവമായി നീ ചെയ്യുന്നു എന്ന ഞാൻ പറയുന്നില്ല. മനഃപൂർവമായിട്ടുള്ള പാപം മാത്രമല്ല, മനഃപൂർവമല്ലാത്തതും പാപിച്ചുകൊണ്ടിരുന്നാൽ അവൻ സക്രമെന്തിന്റെ സംസർഗ്ഗത്തിന യോഗ്യനല്ല". മെത്താഡിസ്തുകാരും അംഗ്ലിക്കാന്മാരും തമ്മിലുള്ള യോജിപ്പു മിത്രാധിപർ പറയുന്നതുപോലെയല്ലെന്ന ഇതുകൊണ്ടു കാണാം. നേരെമറിച്ചു "മൂഢതകളും ദുരുപദേശങ്ങളും" അടങ്ങിയ കിഴക്കിനുള്ള സഭകളും അംഗ്ലിയാസഭയും തമ്മിൽ ഉണ്ടെന്ന മിത്രം പറയുന്ന അകലിച്ചയുടെ വലിപ്പം അറിവാൻ കിഴക്കെ ദേശങ്ങളിൽ വച്ചിരിക്കുന്ന അംഗ്ലിയാക്കാരെ കുർബ്ബാനയിലും മററും സംബന്ധിപ്പിക്കുന്നതിന അനുവദിക്കണമെന്ന കാൻറർബറി ആർച്ച്ബിഷോപ്പ ഗ്രീക്ക പാത്രിയർക്കീസന്മാരോടു അപേക്ഷിച്ചതും അതനുസരിച്ച അനേകം അംഗ്ലിയാക്കാർ "മൂഢാചാരങ്ങളും ദുരുപദേശങ്ങളും" അടങ്ങിയ ഗ്രീക്കുകുർബ്ബാന കൈക്കൊണ്ടുവരുന്നതും "ദുരുപദേശ" പാലകന്മാരിൽ ഒരാളായ ഒരു അർമ്മേനിയാ പട്ടക്കാരനു ബിഷോപ്പ ഗോറിന്റെ പ്രതിഷ്ഠാദിവസം ലാംബെത് ചാപ്പലിൽ വച്ച ഇംഗ്ലീഷ സക്രമെന്തിൽ സംബന്ധിപ്പാൻ അനുവദിച്ചതും ആലോചിച്ചാൽ മതി. അംഗ്ലിയാ സഭയുടെ ഉപദേശാചാരം ആ സഭയിലെ ആർച്ച്ബിഷോപ്പന്മാരും ബിഷോപ്പന്മാരും മററും ധരിച്ചിരിക്കുന്നതും മിത്രാധിപർ മനസ്സിലാക്കിയിരിക്കുന്നതും തമ്മിൽ ആനയും ആടും പോലെയുള്ള വ്യത്യാസം ഉണ്ടെന്ന ഇതുകൊണ്ടു കാണാം.

❖ ❖ ❖

ഈയാണ്ടു റോമ്മാക്കാരുടെയും അംഗ്ലിയാക്കാരുടെയും ഉയിർപ്പുപെരുനാളിന ഒരാഴ്ച പിമ്പായിരുന്നില്ലാ സുറിയാനിക്കാരുടെ ഉയിർപ്പുപെരുനാൾ. മദ്രാസിൽ ഒരു പാദ്രിസായ്വു സുറിയാനിക്കാരുടെ ഒരു മാററം കേട്ടപ്പോൾ അതാണെ ഒത്തതെന്ന പറഞ്ഞതായി മദ്രാസിൽ നിന്ന ഒരു വിദ്യാർത്ഥി എഴുതിയയച്ചിരിക്കുന്നു. മാർച്ച ൨൭-ാം തീയതിയിലെ ചർച്ച്ടൈംസിൽ ഒരു ലേഖനത്തിലും ഒരു അഭിപ്രായത്തെ താങ്ങിപ്പറഞ്ഞിരിക്കുന്നു.

❖ ❖ ❖

മതസംബന്ധമായ വിശ്വാസോപദേശങ്ങളെ പ്രതിപാദിക്കുന്ന ഇംഗ്ലീഷ പത്രങ്ങൾ വായിക്കണമെന്ന ആഗ്രഹമുള്ളവർക്കു രണ്ടു പത്രങ്ങളെ ഞങ്ങൾ ചൂണ്ടിക്കാണിച്ചുകൊടുക്കാം. ഒന്ന ലണ്ടനിൽ നിന്ന പ്രസിദ്ധപ്പെടുത്തുന്ന ചർച്ച ടൈംസ് എന്നപത്രവും മറെറാന്ന അമേരിക്കയിൽ മിൽവൊകി എന്ന സ്ഥലത്തുനിന്ന പ്രസിദ്ധപ്പെടുത്തുന്ന ലിവിങ്ങ് ചർച്ച് എന്ന പത്രവും ആകുന്നു. ഇവയെ പതിവായി വായിക്കുന്നവർക്കു സുറിയാനി സഭയുടെ ഉപദേശാചാരങ്ങളെക്കുറിച്ചു സ്ഥിരമായ വിശ്വാസവും ധൈര്യവും കൊടുക്കുമെന്ന ഞങ്ങൾക്ക ഉറപ്പായി പറയാം.

❖ ❖ ❖

കുമ്പസാര സംഗതിയെക്കുറിച്ചു ഈയിടയായി അംഗ്ലിയാ ബിഷോപ്പിനോടു അഭിപ്രായം ചോദിച്ച ഒരാൾക്ക ബിഷോപ്പ ഇപ്രകാരം മറുപടി എഴുതിയിരിക്കുന്നു. "ഒരു പട്ടക്കാരൻ പട്ടം പ്രാപിക്കുമ്പോൾ പാപം മോചിപ്പാനുള്ള അധികാരവും പ്രാപിക്കുന്നു. ആരെങ്കിലും തന്റെമനസ്സിലെ വ്യസനം ദൈവശുശ്രൂഷക്കാരനോടു അറിയിക്കണമെന്ന വിചാരിച്ചാൽ അങ്ങനെ ചെയ്യാൻ അവനു സ്വാതന്ത്ര്യമുണ്ടു. വചനത്തിന്റെശുശ്രൂഷകൊണ്ടും അവനു പാപമോചനം ലഭിക്കും.